perpetrators of the crime were mostly subjects of the British Government and those of native Cochin. With the assistance promptly rendered by the Cochin Sircar and the British Police the criminals in this case were all successfully traced and brought to condign punishment. For this successful result, much credit is due to Shungunny Menon, the Peishcar in charge of the Northern Division who has at all time shown remarkable zeal and energy in the detection of criminals."

൧൦൪൧-ൽ പേഷ്കാർ ശങ്കുണ്ണി മേനവന്റെ കുഞ്ഞുങ്ങളുടെ കെട്ടുകല്യാണം നടന്നു ഈ അടിയന്തിരം വകക്കു കൊട്ടാരത്തിൽ നിന്നും കല്പന പ്രകാരം അനേകബഹുമാനങ്ങൾ ചെയ്തുകൊടുത്തു ഇവയെ സംബന്ധിച്ച കൊട്ടാരത്തിൽനിന്നും എഴുതി അയച്ച എഴുത്തിന്റെ ഏതാനും ഭാഗം താഴെ ചേൎക്കുന്നു:—

"ഇവിടത്തെ ചെല്ലസ്റ്റി ആവിത്തു്-ശങ്കുണ്ണിമേനവൻകിവാൻ പേഷ്കാരുടെ അനന്തിരവരു കുഞ്ഞുങ്ങളെല്ലാ പുത്തൻ വേലിക്കര കുററിക്കാട്ടുവീട്ടിലും, മകളെ എടപ്പള്ളിൽ കൃഷ്ണനു പുത്തൻവീട്ടിലുംവച്ചു ഈ വരുന്ന മേടമാസത്തിൽ കല്യാണം കഴിപ്പിക്കത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്ന പ്രകാരവും ആയതു വേണ്ടുംവണ്ണം നടത്തിച്ചുകൊടുക്കുന്നതിനു നിദാനം വരണമെന്നും പേഷ്കാരു തിരുമനസ്സറിയിക്കകൊണ്ടു ഈ വകക്കു ൮൦൦ പണം ആലങ്ങാട്ടു മണ്ഡപത്തുംവാതുക്കലും

൧൦൦ പണം കുന്നത്തുനാട്ട മണ്ഡപത്തും വാതുക്കലും പിരിഞ്ഞ വകയിൽ ചിലവു ചെയ്തു രണ്ടു സ്ഥലത്തും ആവശ്യംപോലെ പുരകളും കെട്ടിച്ചു പട്ടവിതാനം മുതലായതും ചെയ്യിച്ചു സമീപമായ, ആലങ്ങാട്ട പറവൂർ, കുന്നത്തുനാട്ട, മൂവാററുപുഴ നാലു മണ്ഡപത്തുംവാതുക്കൽ നിന്നും നിരക്ക വിലക്ക കോപ്പുകളും ശേഖരപ്പെടുത്തിച്ചു കൊടുത്തും അതുകൂടാതെ ആവശ്യമുള്ള പാത്രങ്ങൾ സമീപമായ ദേവസ്വം ഉൾപ്പെട്ട സ്ഥലങ്ങളിൽ നിന്നും വരുത്തികൊടുപ്പിച്ചു, ആലങ്ങാട്ട, കുന്നത്തുനാട്ട, രണ്ടു തഹശീൽദാരന്മാരും കൂടെചെന്നു കല്യാണം അടിയന്തിരം വേണ്ടുംപ്രകാരം കഴിവാൻതക്കവണ്ണം വിചാരിക്കയും ആയതു കഴിഞ്ഞാൽ പുരമുതലായതു പൊളിപ്പിച്ചു വിററുമുതൽ ചെയ്തു പാത്രങ്ങളും തിരിയെ വരുത്തിച്ചുകൊള്ളുകയും ചെയ്യാൻതക്കവണ്ണം നിദാനം വരുത്തേണ്ടുന്നതിന്ന അവിടെ ബോധിക്കുന്നതിനായി എഴുതി അയക്കണമെന്നു കല്പിച്ചു."

ഈ കല്യാണത്തിന്റെ ഇടയിൽ ഒരു മോഷണകേസുണ്ടായി. കല്യാണ ആഘോഷങ്ങൾ നടക്കുന്ന ഇടയിൽ ചില ആഭരണങ്ങൾ കാണാതെവന്നു. അവ എടുത്തതു ശങ്കുണ്ണിമേനവന്റെ അനുജൻ കുഞ്ഞൻ മേനവന്റെകൂടെ നിന്നിരുന്ന രണ്ടു ഭൃത്യകുട്ടികളിൽ ഒരാളാണെന്നു സംശയിച്ചു, അവരെ പോലീസ്സു ബന്ധവസ്സിൽ വെപ്പിച്ചു മുറക്കു മജിസ്ട്രേട്ടിൽ അന്യായവും കൊടുത്തു. ഇത്രയും ആയപ്പോൾ പേഷ്കാരുടെ വിരോധികൾ ദിവാൻജിക്കു തുടരെതുടരെയായി കള്ള ഹർജ്ജികൾ അയച്ചു തുടങ്ങി. അതിൽ ഈ കുട്ടികൾ

രണ്ടു പേരേയും പേഷ്ക്കാരുടെ അനുജൻ ദേഹോപദ്രവം ചെയ്യിച്ചു എന്നും, അതിന്റെ ഫലമായി ഒരു കുട്ടി മരിച്ചുപോയിരിക്കുമെന്ന് സംശയിക്കുന്നു എന്നും, ഈ മോഷണകേസ്സിനായി സംശയിച്ചു ഇവരെപിടിച്ചു ദിവസംമുതൽ കുട്ടിയെ കാണ്മാനില്ലെന്നുംമററും വിവരിച്ചിരുന്നു.

കുറെ ദിവസമായി മേനവനും ദിവാൻജിയും തമ്മിൽ എന്തോ ചില കാരണങ്ങളാൽ രസമില്ലാതെയിരിക്കയായിരുന്നു. അതിനാൽ ഈ ഹർജ്ജികിട്ടിയ ഉടൻ ദിവാൻജി ഹജ്ജൂർ പോലീസ് ശിരസ്തദാരെ സ്ഥലത്തയച്ചു, സംഗതിയുടെ സൂക്ഷ്മസ്ഥിതിയെപ്പററി അന്വേഷിച്ചു റിപ്പോർട്ടുചെയ്യാൻ ഉത്തരവു കൊടുത്തു. വിചാരണക്കു വന്നിരുന്ന ശിരസ്തദാരും പേഷ്ക്കാർ ശങ്കുണ്ണിമേനവന്റെ വിരോധി ആയിരുന്നതിനാൽ കേസ്സിനെ വേണ്ടപോലെ ബലപ്പെടുത്തി മേനവന്റെ ശേവുകക്കാരിൽ ഒന്നുരണ്ടു പേരാണു ഈ കുട്ടികളെ ഉപദ്രവിച്ചതെന്നും, കുട്ടികളിൽ ഒരാൾ മരിച്ചിരിക്കാമെന്നും അതു മേനവന്റെ അനുജൻ ഏല്പിച്ചു ദേഹോപദ്രവത്താലാണെന്നും കുഞ്ഞൻ മേനവൻ ഒളിച്ചോടി പോയിരിക്കുന്നു എന്നും മററും കൂടി കൃത്രിമമായിറിപ്പോർട്ടുണ്ടാക്കി. ഇതും കൂടാതെ ശങ്കുണ്ണിമേനവന്റെ അനുജനെ പിടിച്ചു കൊടുക്കുകയൊ അയാൾ ഒളിച്ചിരിക്കുന്ന സ്ഥലം എവിടെയെന്നു കാണിച്ചുകൊടുക്കുകയോ ചെയ്യുന്നവൎക്കു ൫൦ രൂപാ ഇനാം കൊടുക്കാമെന്നും പ്രസിദ്ധപ്പെടുത്തി. എന്നാൽ സംഗതിയുടെ വാസ്തവം ഇങ്ങനെ ഒന്നുമുല്ലായിരുന്നു. ഈ കുട്ടികളെ സംശയിച്ചു പോലീസ്സിൽ

ഏല്പിച്ചപ്പോൾ മേനവന്റെ വിരോധികൾ അതിൽ ഒരു കുട്ടിയെ ആരുമറിയാതെ പാലക്കാട്ടുശ്ശേരിക്കടുത്ത നെമ്മാറ എന്ന സ്ഥലത്തു കൊണ്ടുപോയി ഒളിവിൽ സൂക്ഷിച്ചുനിറുത്തുകയും, മേനവന്റെ അനുജൻ കൊന്നുകളഞ്ഞു എന്നൊരപശ്രുതി പരത്തുകയും ചെയ്തു. കുട്ടികളിൽ ഒരാളെ കാണാതെയായപ്പോൾ മേനവന്റെ അനുജൻ വളരെ മനസ്താപപ്പെട്ടു അവനെ അന്വേഷിച്ചു പുറപ്പെട്ടു. ഈ തക്കം നോക്കി ഈ അക്രമികൾ അയാൾ ഒളിച്ചുപോയിരിക്കുന്നു എന്നും ഒരു ശ്രുതിപരത്തി. ഇതായിരുന്നു വാസ്തവം. ശിരസ്തദാരുടെ റിപ്പോർട്ടനുസരിച്ചു മേനവന്റെ അനുജനെ പിടിച്ചു ഏല്പിക്കുവാൻ വാറണ്ടയക്കപ്പെട്ടു. എന്നാൽ അധികം താമസിയാതെ കുട്ടിയെ കിട്ടുകയും ദിവാൻ മുൻപാകെ ഹാജരാക്കിക്കൊടുക്കുകയും ചെയ്തതാൽ കേസു കളവാണെന്നു തീർച്ചയാക്കി തള്ളേണ്ടിവന്നു. ഇങ്ങനെ ആ കള്ളക്കൊലക്കേസു അവസാനിച്ചു.

ശങ്കുണ്ണിമേനവന്റെ ശത്രുക്കൾ ഇതുപോലെ തന്നെ വേറൊരു കള്ളക്കേസും അദ്ദേഹത്തിന്റെമേൽ ഉണ്ടാക്കി. താമരശ്ശേരി പുരുഷോത്തമൻ നമ്പൂരിയുടെ ഏതാനും വസ്തുക്കളിൽ മേനവൻ കയ്യേററം ചെയ്തു് വിളവു എടുപ്പിച്ചു എന്നായിരുന്നു കേസിന്റെ സ്വഭാവം. ഈ കള്ള ക്രിമിനൽ കേസ് പ്രധാന മജിസ്ട്രേട്ടിന്റെ നിലയിൽ ദിവാൻജിമുമ്പാകെ ആണ് ബോധിപ്പിച്ചതു്. ദിവാൻജി കേസു സ്വീകരിച്ചു വിചാരണക്കു ഒരുമ്പെട്ടു നടപടി നടത്തി ഉത്തരവിട്ടു് പേഷ്കാരെ ഒന്നാംപ്രതിയാക്കി ചേർത്തു

സമനയച്ചു. എന്നാൽ മേനവൻ ദിവാൻജിയുടെ ഈ നടപടിയെ ആക്ഷേപിച്ചു സമൻസു പ്രകാരം ഹാജരാകാതെയിരുന്നു. ദിവാൻജി പേഷ്കാരെ കൂടാതെ കേസു വിചാരണ നടത്തി. തെളിവില്ലാത്തതിനാൽ കേസു തള്ളുകയും ചെയ്തു. ഈ കേസു പേഷ്കാൎക്ക് ദോഷം കൂടാതെ കലാശിച്ചതിൽ സന്തോഷിക്കുന്നു എന്നും മററും കാണിച്ചു ദിവാൻജി ശങ്കുണ്ണിമേനവന് ഒരു അനുമോദനക്കത്തു അയച്ചു. എന്നാൽ ഈ കാൎയ്യത്തിൽ ദിവാൻജി പേഷ്കാർ ശങ്കുണ്ണിമേനവനെ പ്രതിയായി ചേൎത്തതു് ഒട്ടും ശരിയായില്ല, എന്നു ബലമായി വാദിക്കയും അതേപ്പററി ഹജൂരിലേക്കും, കൊട്ടാരത്തിലേക്കും റസിഡെൻറിനും മററും വളരെ എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തു. ഒടുവിൽ റസിഡെൻറിൻെറ തീൎച്ചയും, പേഷ്കാർ ശങ്കുണ്ണിമേനവൻെറ വാദത്തെ സ്ഥാപിച്ചായിരുന്നു.

ശങ്കുണ്ണിമേനവൻ പേഷ്കാരായിരുന്ന കാലത്തു ഓരോ കൊല്ലത്തേയും റിപ്പോൎട്ടു ഗവൎമ്മെണ്ടിലേക്കു അയക്കുന്നതു് ഏററവും പരിഷ്കാര സമ്പ്രദായത്തിൽ ആയിരുന്നു. ആ റിപ്പോൎട്ടിൽ അദ്ദേഹത്തിൻെറ ഡിവിഷനിൽ ചെയ്തിട്ടുള്ള പരിഷ്കാരങ്ങൾ, ഓരോ തുറകളിലും നടത്തിയിട്ടുള്ള വേലകൾ, ഓരോ ഇനത്തിലും ഉള്ള മുതലെടുപ്പു, മുതലായവയെല്ലാം വിസ്തരിച്ചു പറകപതിവാണു്. ഈ വക റിപ്പോൎട്ടുകളുടെ മാതിരി കാണിക്കാനായി ൧൦൪൯-ാമാണ്ടത്തെ റിപ്പോൎട്ടിൽ നിന്നു ഏതാനും ഭാഗങ്ങളെ താഴെ തൎജ്ജമ ചെയ്തു ചേൎക്കുന്നു:—

തിരുവിതാംകൂർ ദിവാൻ സർ. ടി. മാധവരായർ
കെ. സി. എസ്. ഐ. അവർകൾക്ക.

സർ!

എന്റെ വരുതിയിലിരിക്കുന്ന വടക്കൻ ഡിവിഷനിലെ റവന്യൂ, പോലീസ് എന്നീ വകുപ്പുകളുടെ ൧൦൪൮-ാമാണ്ടത്തെ ഭരണത്തെപ്പററിയുള്ള താഴെ വിവരിക്കുന്ന റിപ്പോർട്ട് അയച്ചുകൊള്ളുന്നു

ഭരണസൌകൎയ്യത്തിനായി കീഴ് പതിവുപോലെ ഈ ഡിവിഷൻ ജോലികളെ റവന്യൂ, പോലീസ്, എന്നീ രണ്ടു വകുപ്പുകളായി തിരിച്ചിരിക്കുന്നു.

റവന്യൂ

ഈ കൊല്ലത്തിൽ ഈ ഡിവിഷനിൽനിന്നും നിലം പുരയിടങ്ങളുടെ കരം, ചൌക്ക തീരുവ ഉപ്പിൽനിന്നും ഉള്ള ആദായം, അവിയൻ കഞ്ചാ ഇവയിൽനിന്നുമുള്ള ആദായം, കുരുമുളക, പുകയിലയിലെ മേൽലാഭം, പലവക വരവുകൾ ഇങ്ങനെയുള്ള വയിൽനിന്നും എല്ലാം ഈടാകും എന്നുദ്ദേശിച്ചിരുന്ന തുക ൧൦൧൦൦൦ രൂപായായിരുന്നു. ഇതോടുകൂടി ഈ ഡിവിഷനിലെ മലകളിൽനിന്നും കിട്ടുന്ന ഏലം, തടികൾ ഇവ വിററുകിട്ടുന്ന ആദായവും കൂടെ കൂട്ടി ഈ ഡിവിഷനിലെ വരവ് ൧൦- ലക്ഷത്തിനു മേലായിരിക്കും എന്നു ഉദ്ദേശിച്ചിരിക്കുന്നു. എന്നാൽ പിരിഞ്ഞു കിട്ടിയ തുക ൯൯൬൦൦ രൂപാമാത്രമേ ഉള്ളു. ഈ കുറവിനുള്ള കാരണം താഴെവെളിപ്പെടുന്നതാണ്.

നിലംപുരയിടങ്ങളിലെ കരംവകയിൽ ൭൩൪൭൩൨ രൂപാ പിരിയാനുണ്ടായിരുന്നു. എന്നാൽ പിരിഞ്ഞു കിട്ടിയ തുക ൪൪൨൪൦ രൂപാ മാത്രമാണ് .........

.............................................................

കരംപിരിച്ചിട്ടുള്ളതു ൧൪൩൨,൦൦൭ പറനിലത്തിൽനിന്നും ൧൭൦൨൭ ഉടമസ്ഥന്മാർ കൈവശം വച്ചു അനുഭവിച്ചു വരുന്നപുരയിടങ്ങളിൽനിന്നും ആണ്.

..........................ഇക്കൊല്ലത്തെ പിരിവും, കഴിഞ്ഞ കൊല്ലത്തെ പിരിവും ആയി നോക്കുമ്പോൾ, ഇക്കൊല്ലത്തിൽ ൧൨,൦൦൦ രൂപാ കൂടുതൽ ഉള്ളതായി കാണാം. കോട്ടയം, ചങ്ങനാശേരി, ഏറ്റുമാനൂർ എന്നീ താലൂക്കുകളിൽ നടപ്പുള്ള പഴനിലം ഏർപ്പാടുകൊണ്ടു ഈ ഇനത്തിലുള്ള വരവു കൊല്ലംതോറും കൂടുതൽ കുറവുള്ളതായി കാണും. ഇതു കൂടാതെ മലവാരം കൃഷി സംബന്ധിച്ചും കരംവകയിൽ കൂടുതൽ കുറവിനു ഇടവരുന്നതാണ്.......... മലവാരം കൃഷിയെ പരിഷ്കരിച്ചു നല്ല സ്ഥിതിയിൽ കൊണ്ടുവരാൻ ഇനിയും ചില നിഷ്കർഷകൾ കൂടി ചെയ്യേണ്ടതാണ്. ..................................

...................മലകളിൽ വിളയുന്ന നെല്ല് വയലുകളിൽ വിളയുന്ന നെല്ലിനെക്കാൾ വളരെ വിശേഷമായിട്ടുള്ളതാണ്. പന്ത്രണ്ടു കൊല്ലത്തിലൊരിക്കൽ ഒരു മലവാരം തിരഞ്ഞെടുത്തു ഏപ്രിൽ മാസത്തിൽ നെല്ലു വിതക്കുന്നു. സെപ്റ്റംബർ മാസത്തിൽ അവിടെ കൊയ്തു നെല്ലെടുക്കുന്നു. ഇതു വളരെ ആദായകരമായിട്ടുള്ളതുകൊണ്ടും കൃഷിചെയ്യാൻ വളരെ എളുപ്പമായിട്ടുള്ളതുകൊണ്ടും ജനങ്ങൾ മലകളിലും,

കാടുകളിലും അകത്തു കടന്നു ധാരാളം കൃഷിചെയ്യുന്നുണ്ടു. എന്നാൽ ഇവർ കൃഷിചെയ്യുന്ന സ്ഥലങ്ങളെല്ലാം കണ്ടുപിടിച്ചു തിട്ടംവരുത്തി കരം റസൂൽ ചെയ്യാൻ നമ്മുടെ പ്രവൃത്തിപിള്ളമാരെക്കൊണ്ടു മതിയാകുന്നതല്ലാത്തതിനാൽ ഈ വക സ്ഥലങ്ങളെല്ലാം ശരിയായി സർവെ ചെയ്യാൻ ഏറ്റവും നിഷ്കർഷയായി ശട്ടം കെട്ടേണ്ടതാണ്. ഇക്കൊല്ലം ഈ കൃഷിക്കായി എടുത്തിട്ടുള്ളതു വൃന്ദ സ്വം പറ വിളപ്പാട്ട സ്ഥലമാണ്. ഇതിൽനിന്നുള്ള കരം വെറും ൯ രൂപയാണ്.......................................
.................................. ഇങ്ങനെയുള്ള സ്ഥലങ്ങളെ പതിച്ചു കിട്ടുന്നതിനുള്ള അപേക്ഷകൾ കൂടിക്കൂടി വരുന്നുണ്ടു. ആലുവാചന്തക്ക് ആഴ്ചതോറും കൊണ്ടുവരുന്ന കാപ്പിക്കുരുവിന്റെ കണക്കു നോക്കുമ്പോൾ കാപ്പികൃഷി ഈ ഡിവിഷനിൽ ധാരാളം അഭിവൃദ്ധിയെ പ്രാപിച്ചിരിക്കുന്നു എന്നു കാണുന്നു.

ആലുവാ നിന്നു കൊച്ചിക്കു പോകുന്ന വഴി വരാപ്പുഴ ചൌക്കയിൽ കൂടി നൂറു കണ്ടി കാപ്പിക്കുരു കൊണ്ടുപോയിട്ടുള്ളതായും, മറ്റു ചവുക്കകളിൽകൂടി നൂറുകണ്ടികൊണ്ടു പോയിട്ടുള്ളതായും കാണുന്നു. ഇത്രയും കാപ്പിക്കുരു ഈ ഡിവിഷനിലെ പുരയിടങ്ങളിൽ കൃഷിചെയ്തു ഉണ്ടാകുന്നതാണ്. അല്ലാതെ പീരുമേട്ട മലകളിൽ കൃഷിചെയ്യുന്നതല്ല. പീരുമേട്ടമലകളിൽ ഉണ്ടാകുന്ന കാപ്പി ആലപ്പുഴ, അരൂക്കുറ്റി ഈ ചവുക്കയിൽ കൂടിയാണു പോകുന്നതു. അതിന്റെ കണക്കു നോക്കിയതിൽ ൭൦൦ കണ്ടി ഇക്കൊല്ലം അരൂക്കുറ്റി വഴി കൊണ്ടുപോയിട്ടുള്ളതായി കാണുന്നു.

ആകപ്പാടെ ഈ കൊല്ലത്തിൽ ഈ ഇനത്തിലെ മുതലെടുപ്പ് കഴിഞ്ഞ കൊല്ലത്തെതിനെക്കാൾ വളരെ കൂടുതലായിട്ടുള്ളതു തന്നെ ..........................................................................................................

### ചൌക്കവരവുകൾ

ഈ ഡിവിഷനിലെ ചൌക്കകളിൽ എല്ലാംകൂടി പിരിഞ്ഞിട്ടുള്ള തുക ൫൨൲൪൱൭ രൂപയാണ്. ഇതു കഴിഞ്ഞകൊല്ലത്തെക്കാൾ, ൩൲൨൱൨, രൂപാ കൂടുതലാണ്. ഈ കൂടുതലിനുള്ള കാരണം, വ്യാജം നടക്കാതെ പ്രത്യേകം ജാഗ്രതയായ് ചൌക്ക ഉദ്യോഗസ്ഥന്മാർ വേലചെയ്തതുമൂലമാണ് ............"

### ഉപ്പ്.

ഉപ്പുവില്പനയിൽ ആകെ കിട്ടിയ തുക ൫൲൮൪൱൨ രൂപാ ആണ്. കഴിഞ്ഞ കൊല്ലത്തിൽ ഈ ഇനത്തിലെ വരവ് ൫൲൭൮൱൨ രൂപായായിരുന്നു. ഈ കൂടുതലിനുള്ള കാരണം ഇതിലേക്കു ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാർ എത്രയും ജാഗ്രതയായ് വേല ചെയ്തു ഈ തുറയിൽ നടന്നുകൊണ്ടിരുന്ന അക്രമങ്ങളെയും അഴിമതികളെയും നിറുത്തിയതും വ്യാജചരക്കുവന്നുഴിയാതെയിരിക്കാൻ പ്രത്യേകം ദൃഷ്ടി വച്ചുകൊണ്ടിരുന്നതുമാണ്..............................ആകെ വിററതു ൩൲൮൱,൨൨൱ പറ ഉപ്പാണ്........................

ഈ കൊല്ലം ഈ ഡിവിഷനിൽ കള്ള ഉപ്പു ഉണ്ടാക്കുകയാകട്ടെ, വ്യാജഉപ്പു വില്പനയാകട്ടെ ചെയ്തിട്ടില്ല. ഈ ഡിവിഷനിൽ ഒരാൾക്കു ഒരു കൊല്ലത്തിൽ ഒരു പറ ഉപ്പുവീതം ആവശ്യമുള്ളതായി കണക്കുകൊണ്ടു

കാനനം തൊടുപുഴ, മീനച്ചൽ, കാഞ്ഞിരപ്പള്ളി മുതലായ സ്ഥലങ്ങളിൽ താമസിക്കുന്ന ജനങ്ങളുടെ സൗകര്യത്തിനായി അവിടങ്ങളിൽ ഉപ്പു പണ്ടകശാലകൾ ഏർപ്പെടുത്തുന്നതു അവർക്കു ഒരു അനുഗ്രഹമായിരിക്കുമെന്നു തോന്നുന്നു ........................ അധികം ജനങ്ങളുള്ള സ്ഥലങ്ങളിൽ ഉപ്പുപണ്ടകശാലകൾ ഏർപ്പെടുത്തി ജനങ്ങൾക്കു ഉപ്പുവാങ്ങാൻ വേഗം സാധിക്കത്തക്ക വിധത്തിൽ വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുത്താൽ ഉപ്പു ധാരാളം ചെലവാകുന്നതും അതിൽ നിന്നു ഗവർമ്മെണ്ടിലേക്കു വളരെ ആദായം ഉണ്ടാകുന്നതും ആണു്

## നല്ലമുളകു്.

ഈക്കൊല്ലം നല്ലമുളകു കൃഷി വളരെ പിഴച്ചുപോയിരിക്കുന്നു. ഈ ഇനത്തിൽ ഇയ്യാണ്ടത്തെ മുതലെടുപ്പു ൫൫൬൯൦ രൂപാ മാത്രമാണു്................. ... ... ... ഈ കൃഷി ജൂൺ, ജൂലൈ മാസങ്ങളിൽ വീഴുന്ന മഴയെ ആശ്രയിച്ചിരിക്കുന്നു ............... അതുമാത്രമല്ല ഈ മുളകു ഒന്നരാടം കൊല്ലങ്ങളിൽ മാത്രമേ ധാരാളമായി ഉണ്ടാകാറൊള്ളു. നല്ലമുളകു സംബന്ധിച്ചു നടന്നുകൊണ്ടിരുന്ന വ്യാജങ്ങളും നിന്നു പോയിട്ടുണ്ടു്............ ൪൯൮ കണ്ടി മുളകു ഇനിയും വില്ക്കാതെ ഇരിപ്പുണ്ടു്. ഈ കൃഷി വർദ്ധനയ്ക്കു വേണ്ട ജാഗ്രത ചെയ്തുവരുന്നു.......

## പുകയില.

പുകയില വക മേൽലാഭം കഴിഞ്ഞ കൊല്ലത്തേക്കാൾ വളരെ അധികമായിരിക്കുന്നു. ഇക്കൊല്ലം ഈ

രിൽ ഓരോ സെക്ഷനിൽ നിന്നുമായി വന്നിട്ടുള്ള സാധനങ്ങളുടെ സംഖ്യ ൧൧൩൬. ഇതോടുകൂടി കഴിഞ്ഞകൊല്ലം കിടന്ന ബാക്കി ൲൭൯-ം കൂടി ചേൎക്കുമ്പോൾ ൨൪൪൦ ആയി. അതിൽ ൧൧൩൮ എണ്ണ വസാനത്തിനു മുമ്പുതന്നെ തീൎച്ചചെയ്തു. ബാക്കി ൲൭൨ മാത്രമേ അടുത്തകൊല്ലത്തേക്കു നീക്കിവെച്ചിട്ടുള്ളു.

ഈ കച്ചേരിയിൽനിന്നും ഹജൂരിലേക്കു അയച്ചിട്ടുള്ള കത്തുകൾ മുതലായതു ൨൫൯൬ ആകുന്നു. ഇതുകൂടാതെ മറ്റോരോ പേഷ്കാരന്മാർ സിവിൽ കോടതി ജഡ്ജിമാർ, തഹശീൽദാരന്മാർ എന്നിവരുടെ പക്കൽ നിന്നും വന്നിട്ടുള്ള എഴുത്തു കുത്തുകൾ ൫൪൭൯-ം അവയ്ക്കു മറുപടിയായി അയച്ചവ ൪൨൫൫-ം ആണ്..............................

....................................................

റവന്യൂ സംബന്ധമായ ഹർജികൾ സുമാർ വരവു ൧൧൩൯-ം അവയ്ക്കു കൊടുത്തിട്ടുള്ള ഇണ്ടാസുകൾ ൩൬൭-ം ആണ്..........

ഹജൂരിൽനിന്നും ൯൭൬-ം ബ്രിട്ടീഷ് റസിഡൻറിൻെറ ആഫീസിൽനിന്നും ൧൫-ം കൊട്ടാരത്തിൽനിന്നു ൪-ം ഹർജികൾ വിചാരണചെയ്തു തീൎച്ചക്കായി വന്നിട്ടുണ്ട്. ഇവയിൽ ഹജൂർവക ൭൨ എണ്ണം ഒഴിച്ചു ശേഷമെല്ലാം തീൎച്ചയാക്കിയിട്ടുണ്ട്.

### പോലീസ്

൭൦൪-ാമാണ്ടു പോലീസിൽ ചേൎത്തു ഫൈസൽ ചെയ്തിട്ടുള്ള കേസുകളുടെ എണ്ണം ൬൩൪ ആണ്.

ഇവയിൽ മൂന്നെണ്ണം ഒഴിച്ച ശേഷമെല്ലാം ആണ്ടവസാനത്തിനു മുമ്പുതന്നെ തീർച്ചചെയ്തിട്ടുണ്ട്.

ആകെയുള്ള ൩൬൪൭ കേസുകളിൽ ൯൬ എണ്ണം ക്രിമിനൽ കോടതിക്കു കമ്മിററുചെയ്തിരിക്കുന്നു.

പേഷ്ക്കാർ ൪൫൯ കേസുകളും പോലീസു ഉദ്യോഗസ്ഥന്മാർ ൩൭൬ കേസുകളും തീർച്ച് ചെയ്തിരിക്കുന്നു. ... ഓരോ കുററങ്ങൾക്കായി ആകെ ചാർജ്ജുചെയ്യപ്പെട്ടവരുടെ സംഖ്യ ൭൭൬ ആണ്. അവരിൽ ൨൭൭ പേരെ ക്രിമിനൽ കോടതിക്കു കമ്മിററുചെയ്യുകയും, ൪൬൧൦ പേരെ പേഷ്ക്കാരും പോലീസു ഉദ്യോഗസ്ഥന്മാരുമായി ശിക്ഷിക്കുകയും ൭൬ പേരെ കേസ് രാജിപ്പെട്ടതു മൂലം വിടുകയും, ൨൭൬ പേരെ ശിക്ഷിക്കാതെ വെറുതെ വിടുകയും ചെയ്തു. ശിക്ഷിച്ചതായി പറഞ്ഞ കൂട്ടത്തിൽ ൩൬ പേരെ നല്ലനടത്തയ്ക്കായി ജാമ്യം വാങ്ങി.

... ... ... ... ... ...

പോലീസുകാർ ചാർജ്ജ് ചെയ്ത ആളുകളിൽ ൨൪൨ പേർ സ്ത്രീകളാണ്. ഇവരിൽ രണ്ടുപേരെ കൊലക്കുററത്തിനും, ൩ പേരെ മോഷണത്തിനും, ൭ പേരെ അടിപിടി അക്രമത്തിനും, ശേഷം പേരെ മററു ചില്ലറ കുററത്തിനും ആയിട്ടാണ് ചാർജ്ജ് ചെയ്തിട്ടുള്ളതു്... ... ... ... ... ...

പോലീസിൽ ചാർജ്ജ് ചെയ്യപ്പെട്ട ൭൬ പേരിൽ ൨൨൯ പേർ ൧൬ വയസ്സിനു താഴെ ഉള്ളവരും, ൩൩൦൨ പേർ ൩൦ വയസ്സിനു താഴെ ഉള്ളവരും, ൩൪൭൪ പേർ ൩൦ വയസ്സിനുമേൽ ഉള്ളവ

ണം ആണ്. അവരിൽ ൪൭൧൨ പേർ ഹിന്ദുക്കളും, ൩൯൦ മഹമ്മദീയരും, ൧൪൫൨ ക്രിസ്ത്യാനികളും ആണ്

.... .... .... .... .... .... ....

വെച്ചൂർ ദീവെട്ടികൊള്ള കേസ് തെളിയിച്ചതിനെപ്പററിയും മററും ഒരു ദീർഘമായ റിപ്പോർട്ട് ചേർത്തിരിക്കുന്നു......................

പോലീസ ഉദ്യോഗസ്ഥന്മാരുടെ തീർച്ചകളിന്മേൽ വന്നിട്ടുള്ള അപ്പീലുകളുടെ നമ്പ്ര ൯൩ ആണ്.

.... .... ....പോലീസ സംബന്ധിച്ച ഹർജികൾ നേരിട്ടുവന്നിട്ടുള്ളതിന്റെ സംഖ്യ, ൧൧൧൯-ം ഹജൂർ പോലീസിൽ നിന്നും വന്നിട്ടുള്ളതു ൪൫-ം ആണ്. .... .... .... ....

പോലീസ സംബന്ധമായ് അയച്ചിട്ടുള്ള ഉത്തരവുകളുടെ സംഖ്യ ൫൯൩൩-ം, ഇണ്ടാസുകളുടെ സംഖ്യ ൨൩൦൦-ം ആകുന്നു.

കുററക്കാരെ ആമത്തിൽ ഇടുന്ന ഏർപ്പാട നിർത്തൽ ചെയ്യുന്നതിനു വേണ്ട ജാഗ്രത ചെയ്തിട്ടുണ്ട്. ഇപ്പോൾ ഉപയോഗിച്ചുവരുന്ന മര ആമം പരിഷ്കാര രാജ്യങ്ങളിലേക്ക ഒട്ടും യോജിക്കുന്നതല്ലാത്തതിനാൽ ബ്രിട്ടീഷ് സംസ്ഥാനങ്ങളിൽ ഉപയോഗിച്ചു വരുന്നതുപോലെ ഇരുമ്പുകൊണ്ടുള്ള വിലങ്ങു ഉപയോഗിക്കാൻ വേണ്ട ഏർപ്പാട ചെയ്യേണ്ടതാണ്..........

.........................................ഈ കൊല്ലത്തിൽ ജനങ്ങളെ ഉപദ്രവിച്ചുവന്ന ൯ കടുവാകളേയും, ൩൦ പുലിയേയും വെടിവച്ചു കൊന്നിട്ടുണ്ട്. ൭൮ ആനകൾ ആനക്കുഴിയിൽ വീണതിൽ ൭ എണ്ണം മരിച്ചുപോകയും ശേഷം എണ്ണത്തെ വേലക്കായി പഴക്ക

കയും ചെയ്തിരിക്കുന്നു. ..........................

൧൭ പേർ കടുവാ പിടിച്ചും, ൩൭ പേർ പാമ്പു കടിച്ചും, ൩ പേർ മുതലപിടിച്ചും മരിച്ചുപോയിരിക്കുന്നു...............................—....................................

പറവൂരിലും, ഏറ്റുമാനൂരിലും ആയി രണ്ടു വലിയ മുതലകളെ പിടിച്ചിട്ടുണ്ടു. അവയിൽ വലുതിനു പതിനെട്ടടി നീളവും ൨൦ ഇഞ്ചുവണ്ണവും ഉണ്ട്.

### മരാമത്തു വേലകൾ

ഒൻപതു പാലങ്ങൾ പുത്തനായി പണികഴിച്ചിട്ടുണ്ട്. ഒൻപതു എണ്ണത്തിനു വേലയും ആരംഭിച്ചിരിക്കുന്നു ... ... ....ഇക്കൊല്ലം രണ്ടു ക്ഷേത്രങ്ങളുടെ അററകുററപ്പണിമുഴുവൻ തീർത്തു മൂന്നുക്ഷേത്രങ്ങളുടെ വേല ആരംഭിച്ചിരിക്കുന്നു.... ... ...ഇവയിൽഒന്നു കീർത്തിപ്പെട്ട വൈക്കം ക്ഷേത്രമാണ്. .... .... ....ചങ്ങനാശേരി ഇംഗ്ലീഷ്പള്ളിക്കൂടമല്ലാതെ വേറെ വലിയകെട്ടിടങ്ങൾ ഒന്നും പുതുതായി കെട്ടിയിട്ടില്ല ചില സ്ഥലങ്ങളിൽ ചിലചെറിയ ചെയക്കുകൾ മാത്രംകെട്ടിയിട്ടുണ്ട്.

### കടത്തുകൾ.

ഈ ഡിവിഷനിൽ ആകെ ൨൯ കടത്തുകൾ ഉണ്ടു. അവയിൽ എല്ലാംയാത്രക്കാരെ യാതൊരുതടസ്ഥവും ബുദ്ധിമുട്ടുംകൂടാതെകടത്തിവിടാൻ വേണ്ടഏർപ്പാടുചെയ്തിട്ടുണ്ട്.

### അഞ്ചൽ.

ഈ ഡിവിഷനിൽ ആകെ ൨൭ അഞ്ചൽ സ്ഥലങ്ങൾ (ആഫീസുകൾ) ഉണ്ട്. അവിടെയെല്ലാം അ

ങ്ങൾ ശരിയായ സമയത്തു അയക്കുന്നതിനും മററും വേണ്ട ജാഗ്രത ചെയ്തിരിക്കുന്നു.

## പബ്ളിക്ക് റോട്ടുകൾ

പീരുമേട്ടിലേക്കുള്ള റോട്ടുവെട്ടുവേല മുറയ്ക്കു നടന്നുവരുന്നു. കൂലിക്കാരെ കിട്ടാതെയുള്ള ബുദ്ധിമുട്ടു കുറെ ഉണ്ടായിരുന്നു. എന്നാൽ തഹശീൽദാരന്മാർ മുഖാന്തിരം കൂലിക്കാരെ ഉണ്ടാക്കിക്കൊടുത്തു ഡിപ്പാർട്ടുമെൻറുകാൎക്കു വേണ്ട സഹായം ചെയ്യുന്നുണ്ട്. .... .... .... ....

ഓരോ താലൂക്കിലുമുള്ള ഒററയടിപ്പാതകളെ ശരിയായ വിധത്തിൽ സൂക്ഷിച്ചിട്ടുണ്ട്. ഗതാഗതസൌകൎയ്യത്തിനായി ഓരോ പകുതിയിലും ഒററയടിപ്പാതകൾ വെട്ടിക്കുന്നും ഉണ്ട്. ചങ്ങനാശേരിയിൽനിന്നും തൊടുപുഴക്കുള്ള റോട്ടു വളരെ മോശമായി കിടക്കുന്നു. അതു ശരിയായി നന്നാക്കിക്കേണ്ടതാണ്.

## മെഡിക്കൽ വകുപ്പ്

ചേർത്തല ഡ്രസ്സർ തന്റെ ജോലി എത്രയും ജാഗ്രതയായി ചെയ്തുവരുന്നു. ഈക്കൊല്ലത്തിൽ അദ്ദേഹം ൧൯൩൮ പേരെ ചികിത്സിച്ചിട്ടുണ്ട്. അവരിൽ ൧൨ പേർ മാത്രമേ മരിച്ചിട്ടുള്ളു. ഈ ഡ്രസ്സരുടെ ചികിത്സയിൽ ജനങ്ങൾക്കു വളരെ വിശ്വാസം തോന്നിയിട്ടുണ്ട്. .... ...

കോട്ടയത്തു പുതുതായി സ്ഥാപിച്ചിട്ടുള്ള ഡിസ്പെൻസറിയിലെ ഡ്രസ്സരെപ്പററിയും ജനങ്ങൾക്കു വളരെ വിശ്വാസംതന്നെ. കഴിഞ്ഞ മേ ൩൧-ാംനു- മുതൽ ആഗസ്റ്റ് ൧൫-ാംനു-വരെ അദ്ദേഹം ൧൩൯൩ പേരെ ചികിത്സിച്ചിരിക്കുന്നു.

## ഗോവസൂരിപ്രയോഗം

ഈക്കൊല്ലം വസൂരി കീറി വെച്ചിട്ടുള്ളവരുടെ സംഖ്യ ൧൦൪൨൭ ആണു്. വസൂരിദീനം വരാതെ ഇരിക്കാൻ ഈ ഏർപ്പാടു വളരെ സഹായം ചെയ്യുന്നു എന്നു ജനങ്ങൾ മനസ്സിലാക്കിയതോടുകൂടി അവർ ധാരാളമായി വാക്സിനേഷൻ (വസൂരികുത്തിവയ്ക്കൽ) ചെയ്യിക്കുന്നുണ്ടു്.

## വിദ്യാഭ്യാസം.

ചങ്ങനാശേരി ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ ആരംഭത്തിൽ കണ്ടതുപോലെ വിദ്യാർത്ഥികൾ ധാരാളമായിവന്നുകാണുന്നില്ല. ആരംഭത്തിൽ അനേകകുട്ടികൾ ചേർന്നിരുന്നു. എന്നാൽ കഴിഞ്ഞകൊല്ലം അവസാനമായപ്പോൾ കുട്ടികളുടെ സംഖ്യ കുറഞ്ഞു ൬൭ മാത്രമായി. വൈക്കം, അന്നമനട എന്നീസ്ഥലങ്ങളിലെ മലയാം പള്ളിക്കൂടം മുമ്പിലത്തെ സ്ഥിതിയിൽ ഇരിക്കുന്നു; രണ്ടിലും ൧൨൧-കുട്ടികൾ വീതം ഉണ്ടു്.

ഈ ഡിവിഷനിൽ അനേകസ്ഥലത്തു കുടിപ്പള്ളിക്കൂടങ്ങൾ ഉള്ളതായും അവയിൽ ൨൩൨൯ ആൺകുട്ടികളും, ൬൫൭ പെൺകുട്ടികളും പഠിക്കുന്നതായും അന്വേഷണത്തിൽ അറിയുന്നു. ഇതിൽ ബ്രാഹ്മണർ മുതൽ ക്രിസ്ത്യാനിവരെ എല്ലാജാതിക്കാരും ഉൾപ്പെട്ടിട്ടുണ്ടു്. സ്ത്രീവിദ്യാഭ്യാസം അപൂർവമാണെന്നു പറവാൻ പാടില്ല. എന്തെന്നാൽ മിക്ക നായർ കുടുംബങ്ങളിലും ഉള്ള സ്ത്രീകൾ പുസ്തകങ്ങളും എഴുത്തുകളും വായിക്കുന്നുണ്ടു്. എന്നാൽ അവർക്കു് നല്ലവ

ണ്ണും എഴുതാൻ അറിയാം എന്നു പറയാൻ നിവൃത്തിയില്ല. മിക്ക പ്രൈമറി പള്ളിക്കൂടങ്ങളും ഓരോരുത്തരുടെ വീടുകളിലാണു് നടത്തിവരുന്നതു്.

ഉത്ഭേദപ്രസംഗങ്ങൾ.

ഇവിടങ്ങളിൽ അനാവശ്യമായ ചിലവുകളും അഴിമതികളും നടക്കാതെയും, ആവശ്യമുള്ള ചിലവുകൾ ഭംഗിയായി നടക്കുകയും ചെയ്യുന്നതിനു വേണ്ട നിഷ്കർഷകൾ ചെയ്തിട്ടുണ്ടു്. ........................................................................................................

വടക്കൻ ഡിവിഷൻ ദിവാൻപേഷ്കാർ

പി. ശങ്കുണ്ണിമേനവൻ ഒപ്പു്

൧൮൬൩ നവംബർ മാസത്തിൽ കൊച്ചിരാജാവു തിരുമനസ്സുകൊണ്ടു ദിവാൻ ശങ്കുണ്ണിമേനവനോടുകൂടി തിരുവനന്തപുരത്തെഴുന്നള്ളി. ഈ എഴുന്നള്ളത്തു സംബന്ധിച്ചു വേണ്ടപോലെ വട്ടം കൂട്ടുന്നതിനും വഴികളിൽ തിരുമനസ്സിലേക്കു വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുക്കുന്നതിനും ചേർത്തല ഡിവിഷൻപേഷ്കാർ ശങ്കുണ്ണിമേനവനെയാണു് ചുമതലപ്പെടുത്തിയിരുന്നതു്. തിരുവനന്തപുരത്തെഴുന്നള്ളത്തു കഴിഞ്ഞു തിരിച്ചു തൃപ്പൂണിത്തുറെ എത്തിയ ഉടൻ പേഷ്കാർ ശങ്കുണ്ണിമേനവനെ ആളയച്ചുവരുത്തി കൊച്ചിരാജാവു തിരുമനസ്സുകൊണ്ടു് മേനവനു രണ്ടുകൈയ്ക്കും വീരശൃംഖല സമ്മാനിക്കയും മേനവൻ ചെയ്തിരുന്ന ഗുണങ്ങളെപ്പററി വളരെ ശ്ലാഘിച്ചു കല്പിക്കുകയും ചെയ്തു.

൧൮൬൬-ൽ മഹാരാജാവു തിരുമനസ്സിലെക്ക ജി. സി. എസ്സ്. ഐ. എന്ന സ്ഥാനം കിട്ടി. ഇതു സംബന്ധിച്ചുള്ള ബിരുതുകൾ വാങ്ങുന്നതിനും മററു മായി തിരുമനസ്സുകൊണ്ടു ഈക്കൊല്ലം മദ്രാസ്സിലെക്ക എഴുന്നെള്ളി. ഈ എഴുന്നെള്ളത്തിൽ തിരുമനസ്സി ലെ കൂടെ പേഷ്കാർ ശങ്കുണ്ണിമേനവനേയും കല്പിച്ചു മദ്രാസ്സിലെക്ക കൂട്ടിക്കൊണ്ടുപോയിരുന്നു. മദ്രാസ്സിൽ ഈ ബഹുമതിസംബന്ധിച്ചു സകല വിശേഷങ്ങൾക്കും ശങ്കുണ്ണിമേനവനേയും മദ്രാസ് ഗവമ്മെന്റു ക്ഷണിച്ചിരുന്നു.

ഈക്കൊല്ലം ആലപ്പുഴ കച്ചവടശാപ്പീസ്സിൽ ഒരു മോഷണം നടന്നു. പെട്ടെന്നു ഖജനാവിൽ പണം കുറവുണ്ടായി. ഈ വത്തമാനം അറിഞ്ഞ ഉടനെ ദിവാൻ മാധവരായർ പേഷ്കാർ ശങ്കുണ്ണിമേനവനു കമ്പിതപാൽ മാർഗ്ഗം ഉത്തരവുകൊടുത്തു വേണ്ട അന്വേഷണങ്ങൾ നടത്തിച്ചു. ശങ്കുണ്ണിമേനവന്റെ ശ്രദ്ധമായ അന്വേഷണത്തിൽ കച്ചവടശാലക്ക ഏജൻറായ മിസ്റ്റർ ലിഡ്ഡൽധരയെ കൂടിസംശയിക്കേണ്ടു അറിവുകിട്ടി. ഉടൻതന്നെ ഏജൻറിന്റെ വീട്ടിൽ ഗാട്ടു് അയാളെ അയാളുടെ വീട്ടിൽ തടവുകാരന്റെ മട്ടിൽ പാപ്പിച്ചു വിവരത്തിനു ദിവാൻ മാധവരായ ക്കു കമ്പിയും കൊടുത്തു ഉടൻതന്നെ ദിവാൻസ്ഥലത്തെത്തി മേനവനും ദിവാൻജിയുംകൂടി കുറെ നേരം ഈ സംഗതിയെപ്പററി ആലോചിച്ചശേഷം സായിപ്പിനെ അറസ്റ്റ് ചെയ്തു മുറക്കു കേസ്സ് ഒരു സ്പെഷ്യൽ കമ്മിഷൻ മുഖാന്തിരം വിസ്തരിക്കാൻ ദിവാൻ ഉത്തരവു കൊടുത്തു. ഈ കമ്മിഷനിൽ മിസ്റ്റർ കോ

ലപ്പ്സായ്പും, മിസ്റ്റർ വണ്ണീഡുഡൊരയും, മിസ്റ്റർ ചെല്ലപ്പാപിള്ളയും ഉണ്ടായിരുന്നു. അവർ കേസ്സ് മുറക്കു വിചാരണനടത്തി, ലിസ്റ്റൽ സായ്പിനു രണ്ടുവർഷത്തെ തടവുശിക്ഷ വിധിച്ചു. എന്നാൽ മദ്രാസ്സ് ഗവർമ്മെണ്ടു ഇക്കാര്യത്തിൽ ഒരു തക്കമെടുത്തിട്ടു. മിസ്റ്റർ ലിസ്റ്റൽ ഒരു യൂറോപ്യൻ ആകയാൽ തിരുവിതാംകൂർ ഗവർമ്മെണ്ടിനു അയാളുടെ മേലുള്ള കേസു വിസ്തരിക്കുവാനും അയാളെ ശിക്ഷിക്കുവാനും അധികാരമില്ലെന്നു അഭിപ്രായപ്പെട്ടു. മദ്രാസ്സ് അഡ്വാക്കേററ് ജനറലിന്റെ അഭിപ്രായപ്രകാരം മദ്രാസ്സ് ഗവർമ്മെന്റു മിസ്റ്റർ ലിസ്റ്റലിന്റെ തടവുശിക്ഷയെ അസ്ഥിരപ്പെടുത്തി അയാളെ ജയിലിൽ നിന്നും വിടുന്നതിനാജ്ഞാപിച്ചു. എന്നാൽ ദിവാൻ മാധവരായർ വീണ്ടും മദ്രാസ്സ് ഗവർമ്മെന്റിനോടു വാദിച്ചു. അന്നു മദ്രാസ്സിൽ പ്രസിദ്ധപ്പെട്ട ബാരിസ്റ്ററായിരുന്ന മിസ്റ്റർ ജാൺ. ഡി. മെയിൻ എന്ന നിയമപണ്ഡിതനെ സംഗതികൾ എല്ലാം ഗ്രഹിപ്പിച്ചു അയാൾ മുഖാന്തിരം വാദംനടത്തി. ബ്രിട്ടീഷ് പാർലിമെന്റിന്റെ വിളംബരം ബ്രിട്ടീഷ്രാജ്യങ്ങളിൽ ബലപ്പെടും എന്നല്ലാതെ തിരുവിതാംകൂർ രാജ്യത്തെ ബാധിക്കുന്നതല്ലെന്നും ഇംഗ്ലീഷ്പാർലിമെന്റിനു തിരുവിതാംകൂർ കോടതികളുടെ അധികാരത്തെ എടുത്തുകളയുന്നതിനു യാതൊരവകാശവും ഇല്ലെന്നും മററും ബലമായും ന്യായമായും വാദിച്ചു പറഞ്ഞു. ഇതു കേട്ടപ്പോൾ മദ്രാസ് അഡ്വാക്കേററ് ജനറൽ തന്റെ പഴയ അഭിപ്രായത്തെമാററി ഇപ്രകാരം മദ്രാസ്ഗവർമ്മെന്റിലേക്കു എഴുതി:—

"……ഈ കേസിലെ വാദങ്ങളെപ്പററി ഒന്നുകൂടി ആലോചിച്ചു നോക്കിയതിലും, ദിവാൻജിയുടെയും എൻെറ സ്നേഹിതൻ മിസ്റ്റർ മെയിൻസായ്പിൻെറയും അഭിപ്രായങ്ങളെ നോക്കിയതിലും, തിരുവിതാംകൂർ ഗവമ്മെണ്ടു മിസ്റ്റർ ലിസ്റ്റൽഡ്യൂബയെ വിസ്തരിച്ചതു ന്യായമായിട്ടുള്ളതാണെന്നും അയാൾ ഇനി ബാക്കിയുള്ള തടവുശിക്ഷ അനുഭവിക്കേണ്ടതാണെന്നും ഞാൻ അഭിപ്രായപ്പെടുന്നു............"

ഈ അഭിപ്രായം അനുസരിച്ച് മദ്രാസ് ഗവമ്മെൻറു അവരുടെ മുൻ തീൎച്ചയെ റദ്ദുചെയ്തു തിരുവിതാംകൂർ മഹാരാജാവിൻെറ കോടതികൾക്കു യൂറോപ്യന്മാരെ വിസ്തരിക്കാൻ അധികാരമുണ്ടെന്നു തീൎച്ച ചെയ്തു.

എന്നാൽ ഈ അധികാരം അധികനാൾ നിലനിന്നില്ല. എന്തെന്നാൽ [illegible]-ൽ വൈസറായി അവർകൾ മദ്രാസ് ഗവമ്മെൻറിൻെറ ഈ രണ്ടാമത്തെ തീൎച്ചയെ ശരിവയ്ക്കാതെ വീണ്ടും എഴുത്തുകുത്തു ആരംഭിച്ചു. [illegible]-ാമാണ്ടിടക്കു നാട്ടുരാജ്യങ്ങളിൽ യൂറോപ്യന്മാർ ചെയ്യുന്ന കുററങ്ങളെപ്പററി വിസ്തരിക്കാൻ നാട്ടുരാജ്യങ്ങളിലെ കോടതികൾക്കു അധികാരമുണ്ടായിരുന്നു. എന്നാൽ ആയിടക്കു യൂറോപ്യൻ കുററക്കാരെ ബ്രിട്ടീഷ് കോടതികളിൽ കൊണ്ടുവന്നു വിസ്തരിക്കുന്നതിനു സൌകൎയ്യമില്ലാതെയിരുന്നതുകൊണ്ടാണു ആ അധികാരം നാട്ടുരാജ്യങ്ങളിലെ കോടതികൾക്കു കൊടുത്തതെന്നും, എന്നാൽ ഇപ്പോൾ പഴയകാലങ്ങളിൽ നിന്നും അ

നേകം മാററങ്ങൾ ചട്ടങ്ങളിൽ വന്നിട്ടുള്ളതിനാൽ മുൻ ഏർപ്പാടനുസരിച്ചു നാട്ടു രാജ്യങ്ങളിലെ കോടതികൾക്കു യൂറോപ്യന്മാരെ വിസ്തരിച്ചു ശിക്ഷിക്കാൻ പാടില്ലെന്നും മററും വൈസറായി എഴുതിഅയച്ചു. ഇതിനെ എതിർത്തു ദിവാൻ ശേഷയ്യാശാസ്ത്രിയും യുക്തിപൂർവ്വമായി എഴുത്തുകുത്തുകൾ നടത്തി. പക്ഷേ, വലിയഫലമൊന്നുമുണ്ടായില്ല. എന്നാൽ ഇപ്രകാരം ഒരു അവസാന തീർച്ചയുണ്ടായി. യൂറോപ്യന്മാരെ വിസ്തരിക്കുന്നതിനു പ്രത്യേക മജിസ്ത്രേട്ടന്മാരെ തിരുവിതാംകൂർ ഗവമ്മെണ്ടു നിയമിച്ചു കൊള്ളുണമെന്നും അവർ യൂറോപ്യന്മാരായിരിക്കണമെന്നും അവരുടെ തീർച്ചയിന്മേൽ ഉള്ള അപ്പീൽ ബ്രിട്ടീഷ് റസിഡൻറു കേൾക്കണം എന്നും ബ്രിട്ടീഷ് റസിഡൻറിനു സെഷ്യൻ ജഡ്ജിയുടെ അധികാരമുണ്ടായിരിക്കണമെന്നും, അതിന്മേലുള്ള അപ്പീൽമദ്രാസ് ഹൈക്കോടതിയിൽ ബോധിപ്പിക്കേണ്ടതാണെന്നും തീർച്ചയാക്കി. ഇതനുസരിച്ചു ൲൨൯-മെ-൨൰൩-ാംതീയതി ഒരു തിരുവെഴുത്തു വിളംബരം പ്രസിദ്ധപ്പെടുത്തി അതോടുകൂടി മിസ്റ്റർ എച്ച്. ക്രാഫോഡ് ധാരയെ ആലപ്പുഴയും, മിസ്റ്റർ ആറംസ്ബിധാരയെ തിരുവനന്തപുരത്തും മിസ്റ്റർ റാബർട്ടു ബേക്കറെ പീരുമേട്ടും സ്പെഷ്യൽ മജിസ്ത്രേട്ടന്മാരായി നിയമിച്ചു. ഈ വിളംബരത്തിൻെറ ഒരു പ്രതി താഴെ ചേക്കുന്നു.

൰൫-ാമത് ഖായസം

ശ്രീ പത്മനാഭദാസ വഞ്ചിബാലരാമവർമ്മ കുലശേഖര കിരീടപതി മന്നെ സുൽത്താൻ മഹാരാജരാ

ജ രാമരാജാ ബഹദൂർ ഷംഷെർ ജംഗ് നൈററ് ഗ്രാൻഡ് കമാൻഡർ ഓഫ് ദി മോസ്റ്റ് എക്സാൾട്ടെഡ് ഓഡർ ഓഫ് ദി സ്റ്റാർ ഓഫ് ഇൻഡ്യാ.

മഹാരാജാ അവർകൾ സകലമാനപേൎക്കും

പ്രസിദ്ധപ്പെടുത്തുന്ന

## വിളംബരം.

നമ്മുടെ സംസ്ഥാനത്തിൽ കുററങ്ങൾ പ്രവൎത്തിക്കുന്ന ബ്രിട്ടീഷ് പ്രജകളായ യൂറോപ്യന്മാരെ വിസ്തരിച്ചു തീൎച്ച ചെയ്യേണ്ടുന്ന കാൎയ്യത്തെക്കുറിച്ചു ഇന്ത്യയിലെ ഗവൎമ്മെണ്ടുമായി എഴുത്തുകുത്തു ചെയ്തതിൽ ഇതിലേക്കു പ്രത്യേക നിയമങ്ങൾ ഏൎപ്പെടുത്തുന്നതു ആവശ്യമായി കാണുകകൊണ്ടു താഴെ പറയുന്ന നിയമങ്ങൾ ഏൎപ്പെടുത്തിയിരിക്കുന്നു.

൧. യൂറോപ്യൻ ബ്രിട്ടീഷു പ്രജകൾ പ്രവൃത്തിക്കുന്ന കുററങ്ങളെ വിസ്തരിക്കുന്നതിനു നമ്മുടെ എല്ലാവിധം സാധാരണ ക്രിമിനാൽ കോൎട്ടുകൾക്കും ഇനിമേൽ അധികാരമില്ലാത്തതും ഈ വിളംബരത്തിന്റെ തീയതി മുതല്ക്കു നാം അതാതു സമയം നിയമിക്കുന്ന യൂറോപ്യൻ ബ്രിട്ടീഷു പ്രജകളായ സ്പെഷ്യൽ മജിസ്ത്രേട്ടന്മാരുമാത്രം ആ അധികാരത്തെ നടത്തേണ്ടുന്നതുമാകുന്നു. അങ്ങിനെ സ്പെഷ്യൽ മജിസ്ത്രേട്ടന്മാരെ നിയമിക്കുന്ന വിവരം ദിവാൻ നമ്മുടെ ഗവണ്മെൻറു ഗസററിൽ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

൨. ഇന്ന സ്ഥലത്തിൽ ഇന്ന മജിസ്ത്രേട്ടിനാണു അധികാരമെന്നു വ്യവസ്ഥപ്പെടുത്തി ഗസററിൽ പ്രസിദ്ധപ്പെടുത്തിയിട്ടില്ലായിരുന്നാൽ ഒരു കുററം ചുമത്ത

പ്പെട്ടിട്ടുള്ള ഒരു ബ്രിട്ടീഷ് പ്രജയായുള്ള ആളിനെ മററായു സ്പെഷ്യൽ മജിസ്ത്രേട്ടു വിസ്തരിക്കുന്നതിനായി നമ്മുടെ ആജ്ഞപ്രകാരം അയക്കാത്ത പക്ഷം കററം നടന്നിട്ടുള്ള സ്ഥലത്തിന്നു എത്രയും സമീപത്തിൽ ഇരിക്കുന്ന സ്പെഷ്യൽ മജിസ്ത്രേട്ടു വിസ്തരിക്കേണ്ടതാകുന്നു.

൩. അങ്ങിനെയുള്ള സ്പെഷ്യൽ മജിസ്ത്രേട്ടന്മാർ കററക്കാരായുള്ളവർക്കു മൂന്നുമാസത്തിലധികപ്പെടാതെയുള്ള തടവോ ആയിരം ബ്രിട്ടീഷ് രൂപായോളമുള്ള പ്രായശ്ചിത്തമോ അല്ലെങ്കിൽ രണ്ടു ശിക്ഷകളും കൂടിയോ വിധിക്കുന്നതിനു അധികൃതന്മാരായിരിക്കയും ചെയ്യും.

൪. യൂറോപ്യൻ ബ്രിട്ടീഷ് പ്രജകളെ വിസ്തരിക്കുന്നതിനായി ഈ വിളംബരപ്രകാരം നിയമിക്കപ്പെട്ടിരിക്കുന്ന ഒരു സ്പെഷ്യൽ മജിസ്ത്രേട്ടു മററു പ്രജകൾ പ്രവൃത്തിക്കുന്ന കുററങ്ങളെ വിസ്തരിക്കുന്നതിനു ന്യായപ്രകാരം അധികൃതനായുള്ള ഒരു സാധാരണ മജിസ്ത്രേട്ടു അല്ലെങ്കിൽ ആ കുററങ്ങളെ വിസ്തരിച്ചുകൂടാത്തതാകുന്നു.

൫. ക്രിമിനൽ കമ്മിററു ചെയ്യേണ്ട സംഗതികളെ വിചാരണചെയ്തു കമ്മിട്ടു ചെയ്യുന്നതു ഹിസ്സ് എക്സലൻസി വൈസറായിയും ഗെവർണർ ജനറൽ സായിപ്പും കൊടുക്കുന്ന അധികാരത്താലും നിയമത്താലും ആയിരിക്കും.

൬. ആരായാലും കോർട്ടു അവമാനിച്ചാൽ ആയവരെ ഇതുവരെ നടന്നുവരുന്നതുപോലെ വിസ്തരിച്ചു

ശിക്ഷിക്കുന്നതിലേക്കു നമ്മുടെ എല്ലാവിധം സാധാരണ കോർട്ടുകൾക്കും ഈ വിളംബരത്തിൽ യാതൊന്നും പ്രതിബന്ധകമായി തീരുന്നതല്ലെന്നു ഗ്രഹിച്ചുകൊള്ളേണ്ടതാകുന്നു.

൧ ഇതിൽ ഏർപ്പെടുത്തപ്പെട്ടിരിക്കുന്ന പ്രത്യേക നിയമങ്ങൾ യൂറോപ്യൻ ബ്രിട്ടീഷ് പ്രജകളോടു നമ്മുടെ സാധാരണ പോലീസുകാരും പോലീസ് ഉദ്യോഗസ്ഥന്മാരായിട്ടു മജിസ്ട്രേട്ടന്മാരും സബ് മജിസ്ട്രേട്ടന്മാരും നാളതുവരെ നടത്തിവരുന്ന കൃത്യങ്ങളിൽനിന്നും അവരെ വിടുർത്തുന്നതിനായി നിശ്ചയിക്കപ്പെട്ടിട്ടുള്ളവയല്ലാത്തതാകുന്നു എന്നു ൧൦൩൦-ാമാണ്ടു ഇടവമാസം ൩൧-ാംനു——

(തുല്യം)

പിന്നീടു നവംബർ മാസം ൩൧-ാംനു- ഈ ഏർപ്പാടിനെ ഭേദപ്പെടുത്തി ഹൈക്കോടതിയിലെ യൂറോപ്യൻ ജഡ്ജിയെ ഈ സ്പെഷ്യൽ മജിസ്ട്രേട്ടന്മാരുടെ വിധികളിന്മേൽ അപ്പീൽ കേട്ടു തീരുമാനിക്കാൻ അധികാരം കൊടുത്തു നിയമിച്ചു. ഈ വിധം തങ്ങളുടെ രാജ്യത്തു അധിവസിച്ചുവരുന്ന യൂറോപ്യൻ പ്രജകൾ ചെയ്യുന്ന കുററങ്ങൾക്കു രാജ്യത്തെ നിയമപ്രകാരം അവരുടെ മേൽ നീതിന്യായം നടത്തുവാൻ നാട്ടുരാജാക്കന്മാർക്കു സ്വയമേവ ഉണ്ടായിരുന്നതും ഇതുവരെ അനുസരിച്ചു വന്നിരുന്നതുമായ അധികാരവും അവകാശവും ഇല്ലാതായി.

ഈ സംസ്ഥാനത്തിൻെറ വടക്കേ അററത്തെ ഭാഗമാണ് പള്ളിപ്പുറം (മുനമ്പം) എന്ന സ്ഥലം.

ഈ പ്രദേശം വളരെക്കാലമായി തിരുവിതാംകൂർ ഗവർമ്മെണ്ടു ഉദ്യോഗസ്ഥന്മാർക്കു പാട്ടത്തിനു കൊടുത്തിരിക്കയായിരുന്നു. എന്നാൽ ൧൦൪൭-ൽ ഈ സ്ഥലത്തിന്റെ ഭരണം ഗവർമ്മെണ്ടിൽ നിന്നും നേരിട്ടു കയ്യേറ്റു. ചരിത്ര പ്രസിദ്ധിയുള്ള ഈ സ്ഥലത്തിന്റെ പൂർവ്വചരിത്രം ഇവിടെ പ്രസ്താവയോഗ്യമാണ്. ഈ സ്ഥലം ൯൩൫-ാമാണ്ടു (൧൭൬൦) ഡച്ചുകാരുടെ പക്കൽ നിന്നും തിരുവിതാംകൂർ ഗവർമ്മെണ്ടു വിലക്കുവാങ്ങി. മിസ്റ്റർ ലോഗൻ എഴുതിയിട്ടുള്ള മാന്വലിൽ (മൂന്നാം വാല്യത്തിൽ) ഈ സ്ഥലം വാങ്ങിയതിനെ സംബന്ധിച്ചു ഡച്ചുകമ്പനിക്കാരും, തിരുവിതാംകൂർ ഗവർമ്മെണ്ടുമായി ചെയ്ത ഉടമ്പടിയുടെ തർജ്ജമ ചേർത്തിട്ടുണ്ട്. ഈ സ്ഥലം ൧൭൬൦ മുതൽ ൧൮൦൯ വരെ തിരുവിതാംകൂർ ഗവർമ്മെണ്ടു എങ്ങിനെ ഭരിച്ചു എന്നുള്ളതിലേക്കു യാതൊരു റിക്കാർട്ടും ഇല്ല. എന്നാൽ ൯൮൪-ാമാണ്ടു മുതൽ പള്ളിപ്പുറം മിസ്റ്റർ ജെയിംസ് ടെയിററ് എന്നൊരാൾക്കു ഉമ്മിണിതമ്പി ദിവാൻ പാട്ടമായി കൊടുത്തു എന്നും, പഴയ കാലത്തെ പാട്ട സംഖ്യ ൧൦,൧൦൧- സ. രൂപയായിരുന്നു എന്നും, പിന്നീടു ആ തുക കുറവു ചെയ്തു, ൬൦൦൦ രൂപയാക്കി എന്നും മററും ഹജൂർ വക ഒരു റിക്കാർട്ടിൽ കാണുന്നു. ആ റിക്കാർട്ടിൽ നിന്നു ഏതാനും ഭാഗം താഴെ ചേർക്കുന്നു:—

൯൮൭-മേടം. ൧൩-

മുനമ്പം ഉൾപ്പെട്ട പാട്ടം കുത്തക മേസ്തർ തേട്ട കപ്പിത്താനു ഇരുപതു വർഷത്തേക്കു കർണ്ണൽ മെക്കാളി സായ്പിന്റെ ഉത്തരവോടും കൂടെ ദിവാൻ ഉദ്യോ

ഗംവിചാരിച്ചിരുന്ന ഉമ്മിണിത്തമ്പി ഉടമ്പടിഎഴുതിക്കൊടുത്തിരിക്ക കൊണ്ടും, ആ ഉടമ്പടിപ്രകാരമല്ലാതെ അധികം മുതൽ കൂട്ടിയിരിക്കുന്ന പണംകണക്കിൽ കുറവെഴുതിച്ചു കൊടുപ്പാനുള്ളതായിരിക്കുന്നു. അതുകൊണ്ടു ഈ വകഉടമ്പടി പറവൂർ മണ്ഡപത്തുംവാതുക്കൽ ഇരിപ്പുള്ളതും വരുത്തിക്കണ്ടു അപ്രകാരം നിദാനംവരുത്തി ശേഷം ഉള്ള പണം മാസവീതംതവണയായിട്ടു ഒടുക്കിച്ചു കൊള്ളുത്തക്കവണ്ണം ആലപ്പാട്ടു മുഖത്തു സർവ്വാധികാര്യക്കാർക്കു ഉത്തരവയച്ചിട്ടുമുണ്ടു്. ആയതു് അറിഞ്ഞുകൊള്ളുകയും വേണമെന്നു് കല്പനവന്നിരിക്കുന്നു. ഈ വകക്കു ൯൮൨-ാമാണ്ടു ആയക്കെട്ടും പടികത്തക രൂപാ ൧൦൧൦൧ ക്കു ൧ വിലക്കപ്പണം ൭൦൭൭ ക്കു കണ്ണൽമെക്കാളിസായ്പിന്റെ ഉത്തരവോടുകൂടെ ദിവാനുദ്യോഗം വിചാരിച്ചിരുന്ന ഉമ്മിണിത്തമ്പി ൯൮൪ ധനു ൨൧-ാംനു- മുതൽ ൨൧ വർഷത്തേക്കു മേസ്തർ തേട്ടു കപ്പിത്താൻ പേക്കു ഉടമ്പടി ചെയ്തുകൊടുത്തിരിക്കുന്നതിന്മണ്ണം ഉള്ള രൂപാ മുതൽകൂട്ടി അധികം ഉള്ള രൂപാ കുറവെഴുതിക്കൊള്ളുത്തക്കവണ്ണം കണ്ണൽ മൺറോസായ്പവർകൾ ൯൮൬-ാമാണ്ടു ചിത്തിരമാസം ......ൻ- എഴുതിയ സന്നതുംപ്രകാരം ൯൮൬-ാമാണ്ടു എഴുതി തീരുവതിരട്ടിൽ കുറവെഴുതിയതാക കണക്കും പടി ആണ്ടൊന്നുക്കു പണം ൭൦൭൭-ക്കു ഉടമ്പടി പ്രകാരം ആണ്ടൊന്നുക്കു രൂപാ ൩൦൦൦-ക്കു ൧ വിലക്കു പണം ൪൨൦൦൦ ആണ്ടു അഞ്ചുക്കു അധികം കൂടിയിരിക്കുന്നതാക ൯൮൬-ാമാണ്ടു ഒന്നുക്കു പണം ൨൮൭൭—ം ൯൮൩-ാമാണ്ടു വരെ കുടിശ്ശികയിൽ പണം ൩൩൩൩൮ കാലെമു

ണ്ണാണിയും ആക വക രണ്ടിൽ പണം ൯൮൪൦൦ കാ ലെമുണ്ണാണിയും ൯൮൭-ാമാണ്ടു എഴുതി തീരുവക്കണ ക്കിൽ കുറവെഴുതിയിരിക്കുന്നു.

പറവൂർ സമ്പ്രതി രാമൻശങ്കരൻ (ഒപ്പ്.)"

പിന്നീടു ൲൯൱൰൫ മുതൽ പത്തു വർഷത്തെ കാല സംഖ്യവച്ചു മിസ്റ്റർ സാമുവൽവണ്ണീഡ് എന്നൊ രാൾക്കു ഈ സ്ഥലം പാട്ടത്തിനു കൊടുക്കപ്പെട്ടു. എ ന്നാൽ ൲൯൱൰൬-ൽ ഈ പാട്ടച്ചീട്ടു പുതുക്കി എഴു തി. അതിൻപ്രകാരം ൲൯൱൰൬ സെപ്ടംബർ ൧൦-ാനു-മു തൽ ൨൦ വർഷത്തേക്കു ഈ സ്ഥലം മിസ്റ്റർ വണ്ണീഡിനു കിട്ടി. പിന്നീടു ൲൯൱൮൪—ൽ സാമുവൽവണ്ണീഡിന്റെ മകൻ മിസ്റ്റർ. ജാൺ സ്റ്റിപ്പിയൊ വണ്ണീഡ് ൧൬ വർഷത്തേക്കു ഈ സ്ഥലം പാട്ടമായി എടുത്തു- ഈ പാട്ടകാലാവധി ൲൯൱൯൯-ൽ അവസാനിച്ചു. അ ന്നുമുതൽ പള്ളിപ്പുറം ഭരണം സക്കാരിൽനിന്നും നേ രിട്ടെടുത്തു.

ഈ സ്ഥലം സക്കാർ കൈവശത്തിൽ വരുന്ന തിനുമുമ്പു ഈ പ്രദേശങ്ങളിടെ ഉടമസ്ഥാവകാശ ത്തെപ്പററി കൊച്ചി ഗവമ്മെൻറിനും തക്കം ഉണ്ടാ യിരുന്നു. കൊച്ചി ദിവാൻ മിസ്റ്റർ വണ്ണീഡിനെ വിളിച്ചു വരുത്തി ഡച്ചുകാക്കു ഈ സ്ഥലം വിൽ ക്കാൻ അധികാരമില്ലെന്നും, ആ സ്ഥലംമുഴുവൻ കൊ ച്ചീഗവമ്മെണ്ടുവക ആണെന്നും, അതിനാൽ കൊ ച്ചീഗവമ്മെണ്ടിൽ നിന്നും ഒരു പാട്ടച്ചീട്ടുവാങ്ങിക്കൊ ള്ളണമെന്നും മററും പറഞ്ഞു. എന്നാൽ മിസ്റ്റർ വണ്ണീഡ് ശങ്കുണ്ണിമേനവൻ പേഷ്കാരുടെ ഒരു പ്ര

ത്യേക ഇഷ്ടനായിരുന്നതിനാൽ അങ്ങിനെ കൊച്ചീ ഗവൎമ്മെൻറുമായി ഒരു ഉടമ്പടിക്കു ഉൾപ്പെടാതെ വിവരം മുഴുവൻ മേനവനെ അറിയിക്കുയും മേനവൻെറ ഇഷ്ടാനുസരണം പാട്ടക്കാലാവധി തീൎന്ന ഉടൻ സ്ഥലം മുഴുവൻ തിരുവിതാംകൂർ സൎക്കാരിനെ ഏല്പിച്ചുകൊടുക്കയും ചെയ്തു. ഈ സ്ഥലം സൎക്കാർ ഭരണത്തിൽവന്ന ഉടൻ ആ സ്ഥലത്തെ തെങ്ങിനെല്ലാം കരം ചുമത്തി. ഇതു അവിടത്തെ ഈഴവന്മാൎക്കു വലിയ സങ്കടമായി. പള്ളിപ്പുറത്തെ തെങ്ങുകൾ അവൎക്കു കരമൊഴിവായി കൊടുത്തിട്ടുള്ളതാണെന്നും, അതിനു കരം നിശ്ചയിച്ചു ഈടാക്കുന്നതു സങ്കടമാണെന്നും പറഞ്ഞു അവർ എതിൎത്തു. സൎക്കാർ ഉദ്യോഗസ്ഥന്മാർ തങ്ങളുടെ പ്രവൃത്തി മുറക്കു നടത്തി. ഇതിൽനിന്നു വഴക്കു വൎദ്ധിച്ചു ഒരു വലിയ ലഹളയുണ്ടായി. ലഹള ശമിപ്പിക്കാൻ പട്ടാളക്കാരേയും വരുത്തേണ്ടിവന്നു. എന്നാൽ അവർ വരുന്നതിനുമുമ്പു തന്നെ ലഹള ശമിച്ചു. ശങ്കുണ്ണിമേനവൻ സ്ഥലത്തുചെന്നു ഈഴവ പ്രമാണികളെ വരുത്തി അവരുടെ സങ്കടങ്ങൾ എല്ലാം കേട്ടു അവൎക്കും സൎക്കാരിനും ദോഷം കൂടാത്ത വിധത്തിൽ കാൎയ്യങ്ങൾ എല്ലാം ഭംഗിയായി ഒതുക്കി.

ക്രി. ൧൮൭൦-ൽ മഹാരാജാവു തിരുമനസ്സു കൊണ്ടു മദ്രാസിലേക്കു എഴുന്നള്ളിയിരുന്നു. ആ അവസരത്തിൽ തിരുമനസ്സിലെ കൂടി പോയിരുന്ന പരമേശ്വരൻ നമ്പൂതിരിപ്പാടു മിസ്റ്റർ ശങ്കുണ്ണിമേനവനു മദ്രാസിലെ വിശേഷങ്ങളെപ്പററി ഇപ്രകാരം ഒരു എഴുത്തയച്ചിരുന്നു:—

"കോയമ്പത്തൂർ നിന്നും പോന്നതിന്റെ ശേഷം വൈയ്യിട്ടു തൃപ്പത്തൂരു താമസിച്ചു. ൨൧-ാം തീയതി ൧൧ മണിക്കു പുറപ്പെട്ടു അഞ്ചുമണിസമയം മദിരാശിയിൽ എത്തി. അപ്പോൾ, വലിയ വെടിയും പട്ടാളങ്ങൾ ഹാജരായി ആചാരവും ഉണ്ടായി. പ്രധാനപ്പെട്ട ധുരമാരും മദാമ്മമാരും എല്ലാം കൂടി അഞ്ഞൂറോളം ആളു ഉണ്ടായിരുന്നു. നാട്ടുകാരും കച്ചവടക്കാരും വളരെ ഉണ്ടായിരുന്നവരും പ്രത്യേകമായിട്ടുള്ള ബഹുമാനങ്ങൾ ചെയ്തു. കാഴ്ചക്കാരായിട്ടും എല്ലാവകയുംകൂടി എൺപതിനായിരംപേരിൽ കുറവില്ലെന്നു തോന്നുന്നു. അടയാറു ബങ്കളാവിൽ എഴുന്നെള്ളി. തിരുമേനിക്കു സുഖമായിരിക്കുന്നു. ദിവാൻജി അവർകളും ഒരുമിച്ചു ഞാൻ രൈഖാപ്പൂരിൽ പാർക്കുന്നു. ദിവസേന പോയി മുഖം കാണിച്ചു കുറയനേരംതാമസിച്ചു വരുമാറുണ്ടു്. ൨൨-ാംനു- ൭ മണിക്കു ഗവൎണ്ണർ സായിപ്പു് അവർകളും ശേഷം ധുരമാരും എഴുന്നെള്ളിയിരിക്കുന്ന സ്ഥലത്തുവന്നു കൂടിക്കാഴ്ച കഴിഞ്ഞു. പിന്നീടു ദിവസവും മാരോ സായ്പുന്മാരു വന്നു കണ്ടു പോകുന്നു. കോട്ടയ്ക്കു സമീപമായ സ്ഥലത്തു സഭ കൂടുന്ന സൎക്കാർ ബങ്കളാവിൽവച്ചു ൨൩-ാംനു- ൩ മണിക്കെഴുന്നെള്ളി വലിയ കൂടിക്കാഴ്ച ഉണ്ടായി. ഈ പട്ടണത്തുള്ള ധുരമാരും നെററിവ് ഉദ്യോഗസ്ഥന്മാരും തിരുവിതാംകൂറിൽനിന്നും വന്നിട്ടുള്ള ഉദ്യോഗസ്ഥന്മാരും ചെല്ലുന്നതിനു ഗവൎണ്ണർ സായിപ്പവർകളുടെ ഉത്തരവിൻപ്രകാരം സിക്രട്ടറി എല്ലാപേൎക്കും പ്രത്യേകം പ്രത്യേകം എഴുതയച്ചു. തിരുമനസ്സുകൊണ്ടും ഗവൎണ്ണർ

സായിപ്പവർകളും മാത്രം ഇരുന്നും ശേഷം ഉള്ള മെ
മ്പ്രാരും സുപ്രീം കോട്ടു സദിർ കോട്ടു മുതലായ
സ്ഥലങ്ങളിലുള്ള ധാരമാരും, നെററീവ് ഉദ്യോഗസ്ഥ
ന്മാരും എല്ലാവരും നിന്നും കൂടിക്കാഴ്ച നടന്നിരി
ക്കുന്നു അവിടെയും വലിയ വെടിയും പട്ടാളത്തി
ന്റെ ആചാരവും ഉണ്ടായി എല്ലാവകയുംകൂടി അ
ൻപതിനായിരം പുരുഷാരത്തിൽ കുറവില്ല. രാത്രി
യിൽ ഗവൎണർ സായിപ്പവർകളുടെ ബങ്കളാവിൽ വ
ച്ചു വലിയ തീനിയും അവരുടെ കളികളുമുണ്ടായി.
അതിനും എഴുന്നെള്ളിയിരുന്നു. വളരെ ബഹു
മാനങ്ങളായിത്തന്നെ എല്ലാം നടന്നിരിക്കുന്നു. ഗാ
ട്ടിനു വേണ്ടുന്ന ശിപായിമാരും സവാരിവണ്ടി,
തുരപ്പു, പാൎക്കുന്ന സ്ഥലത്തിന്റെ ചിലവു ഇ
തെല്ലാം ഗവൎമ്മെണ്ടു സൎക്കാർ ചിലവാകുന്നു. ധനു
മാസം ൫-ാംനു- ഇവിടെ നിന്നും എഴുന്നെള്ളത്തു പ
റപ്പെടാൻ നിശ്ചയിച്ചിരിക്കുന്നു..........................
..................................................................”

ഈ തവണ തിരുമനസ്സിലെ എഴുന്നെള്ളത്തോടുകൂ
ടി ദിവാൻ പോയതിനു പകരം രാജ്യകാൎയ്യങ്ങൾ എ
ല്ലാം ചുമതലയായി നോക്കിയതു പേഷ്കാർ ശങ്കുണ്ണി
മേനവനായിരുന്നു. ഇതുകൂടാതെ ൲൪൰൫-ൽ ദിവാ
ൻ മാധവരായർ ഒരു മാസത്തെ അവധിയിൽ മദ്രാ
സിലേക്കു പോയ സമയവും ശങ്കുണ്ണിമേനവൻ ആ
ക്ടിംഗ് ദിവാനായിരുന്നു. ഇതിനെപ്പററിയുള്ള ഗ
സററ് നോട്ടീസു നോക്കുക:—

വിശേഷകാൎയ്യങ്ങൾ.

“ദിവാൻജി അവർകൾക്കു ദേഹാസൗഖ്യത്തിനാ
യി അപേക്ഷപ്രകാരം കല്പിച്ചു ഒരു മാസത്തെ അ

വധി കൊടുത്തിരിക്കുന്നതിന്മണ്ണം മീനമാസം ൧൯-ാം തീയതി മുതൽ വേല വിട്ടിരിക്കുന്നതു കൂടാതെ അന്നേദിവസം മുതൽക്കു കല്പനപ്രകാരം കാൎയ്യാദികൾ തല്ക്കാലമായിട്ടു ശങ്കുണ്ണിമേനോൻ ദിവാൻപേഷ്കാർ വിചാരിച്ചുവരുന്നതും ചേൎത്തല ഡിവിഷൻ കാൎയ്യം കൂടി കൊല്ലം ഡിവിഷൻ ദിവാൻപേഷ്കാർ രാമരായർ വിചാരിക്കുന്നതിനു കല്പനപ്രകാരം എഴുതി അയച്ചിട്ടുമുണ്ടു ആകുന്നു"

മേനവൻ ഇങ്ങനെ രണ്ടുതവണ ആക്ടിംഗ് ദിവാനായിരുന്നിട്ടുണ്ട്. ഈ രണ്ടു തവണയും ശങ്കുണ്ണിമേനവൻ രാജ്യകാൎയ്യങ്ങൾ എത്രയും ഉൎജ്ജിതമായും ശ്ലാഘ്യമായും നോക്കി എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ശങ്കുണ്ണിമേനവൻ പത്മനാഭപുരം ഡിപ്ടിപേഷ്കാരായിരുന്ന കാലത്തു അവിടങ്ങളിലെ കുട്ടികളുടെ വിദ്യാഭ്യാസവൎദ്ധനക്കായി അനേക സ്കൂളുകൾ ഏൎപ്പെടുത്തി പഠിത്തം നടത്തുന്നതിനു വേണ്ട ജാഗ്രതകൾ ചെയ്തു എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൊല്ലം ഡിവിഷൻ പേഷ്കാരായിരുന്ന സമയം ആ ഡിവിഷനിലും, പിന്നീടു ചേൎത്തല വന്നതിന്റെശേഷം വടക്കൻ ഡിവിഷനിലും അനേക പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തി, തഹശീൽദാരന്മാരെക്കൊണ്ടു കൂടക്കൂടെ പരിശോധിപ്പിച്ചു റിപ്പോൎട്ടു ചെയ്യിക്കയും, താനും സൎക്കീട്ടിൽ ചെല്ലുമ്പോൾ സ്കൂളുകൾ പരിശോധിച്ചു തൽഭരവാഹികളെ വേണ്ടപോലെ പ്രോത്സാഹിപ്പിക്കയും ചെയ്തുവന്നു. ഇതു കൂടാതെ പള്ളിക്കൂടങ്ങളിൽ ഉപയോഗിക്കത്തക്കവിധത്തിൽ അ

നേക പുസ്തകങ്ങൾ എഴുതാൻ ഏതാനും ഗ്രന്ഥകൎത്താക്കന്മാരെയും ഉത്സാഹിപ്പിച്ചു എഴുതിച്ചു. ഇങ്ങനെയല്ലാം മേനവൻ ഇവിടങ്ങളിലും വിദ്യാഭ്യാസപ്രചാരത്തിനു വേണ്ട ഏൎപ്പാടുകൾ ചെയ്തു.

ശങ്കുണ്ണിമേനവൻ സ്വജാതിസാധുക്കളോടു വളരെ ദയവുള്ള ആളായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. അതുപോലെ തന്നെ താഴ്ന്നജാതിക്കാരുടെ മേലും അദ്ദേഹത്തിനു പ്രത്യേക അനുകമ്പയുണ്ടായിരുന്നു. പഴയകാലത്തു ഈഴവന്മാർ, വാലന്മാർ ഇവൎക്കു സൎക്കാർ സംബന്ധമായ ചില ഊഴിയങ്ങൾ ഉണ്ടായിരുന്നു. ഇതിൽ നിന്നു അവരെ മോചിപ്പിക്കുന്നതിനു വേണ്ടി മേനവൻ വളരെ എഴുത്തു കുത്തുകൾ ചെയ്തു സാധിച്ചു. ഇതിനെപ്പറ്റി എഴുതിയിട്ടുള്ള ഒരു എഴുത്തിന്റെ പകൎപ്പു താഴെ ചേൎക്കുന്നു:—

My dear Sir,

In reply to your note of the 22nd Instant I beg to inform you that the main inconvenience commonly experienced by the two lower classes of people Elavars & Valamars is that system by which they are required to perform the Oolium duty in watching Sircar places such as Tannahs, Bankshals, Chowkeys, Proverthy Cutcherries, Excise stations and District cutcherries. In many of these places they are required to attend both day and night by turns and certain number of families are allotted to each of these places for the performances of the said duty. They are not in any way remunerated for rendering this

service neither are they the holders of Viruty Lands.

I think I have recently brought this subject to your notice in reporting on a complaint from the Elavars attached to the Changanacherry Salt Bankshal, as the records are not just at hand I am unable to refer to the No. and date of the Sadhanam on the subject.

The relief lately afforded to the Elavars I think, was in two respects namely one from their duties of Sanjayam Kavel and the other freeing Elavars from rendering Ooliyam Services to private individuals.

I think that justice demands a total exemption of these classes of people from such Oolium services to the Sircar though it could not be done at once before the Sircar adopts other measures to provide for the protection of public property which is now guarded by these classes of people and that it is necessary to make some speedy arrangements on this important point.

I remain, Sir,
(Sd) P. Shungunny Menon.

To

Sir T. Madhava Row K. C. S. I.,
Dewan of Travancore,
&c., &c., &c.,
Trivandrum.

൧൦൪൫-ൽ നടന്ന തുലാഭാരം സംബന്ധിച്ചു അടിച്ചുവരുത്തിയിരുന്ന സ്വൎണ്ണമെഡലുകളിൽ ഒന്നു ശങ്കുണ്ണിമെനവനു സമ്മാനിക്കാനായ് മഹാരാജാവു ദിവാൻജിക്കു അയച്ചുകൊടുത്തു. ഇതിനെ ദിവാൻജി ഒരു കത്തോടുകൂടി മെനവനു അയച്ചു. അതു കിട്ടിയതിനെ സംബന്ധിച്ചു മേനവൻ ഇപ്രകാരം ദിവാൻജിക്കു ഒരു എഴുത്തയച്ചു:—

No. 1 Shertally,
18th February 1870.

My dear Sir,

I was duly favoured with the receipt of your very kind letter of the 5th Instant and its valuable contents—a medal struck on the occasion of the Thulabharum and sent to me by command of His Highness the Maha Raja as a monument of that remarkable and memorable ceremony and I beg you will be kindly pleased to take a fit opportunity to lay before His Highness my grateful acknowledgment for this Gracious token of His Highness' kind favour towards me—an old and faithfully attached servant of His Highness.

I offer my sincere thanks to you also for obtaining and forwarding to me such a distinguished mark of honor.

With my best respects,
I remain, Sir,
(Sd) P. Shungunny Menon.

To

Sir T. Madhava Rao, K. C. S. I,
Dewan of Travancore,
&c., &c., &c.

ശങ്കുണ്ണിമേനവൻ ചേർത്തല ഡിവിഷൻ പേഷ്കാരായി വന്നിട്ട് ഏകദേശം പത്തു കൊല്ലം തികഞ്ഞ ൧൦൪൩-ാമാണ്ടിൽ അദ്ദേഹം ഗവൎമ്മെണ്ടിലേക്ക് അയച്ച വൎഷാവസാന റിപ്പോർട്ടിൽ അദ്ദേഹത്തിന്റെ ഡിവിഷനിൽ അദ്ദേഹം പത്തുകൊല്ലമായി ചെയ്തിട്ടുള്ള പരിഷ്കാരങ്ങളേയും ഗുണങ്ങളേയും മറ്റും പറ്റി ഒരു നിരൂപണം എഴുതിച്ചേർത്തിരുന്നു. അതിൽ നിന്നും ഏതാനും ഭാഗങ്ങളെ താഴെ ചേർക്കുന്നു:—

..................................................

"൧൦൩൩-ാമാണ്ടിടക്ക് ഈ ഡിവിഷനിലെ കാൎയ്യവിചാരം വളരെ കുഴപ്പത്തിലും മറ്റും ഇരുന്നതിനാൽ ൧൦൩൭-ാമാണ്ടാദ്യം എന്നെ ഈ ഡിവിഷനിലേക്ക് കല്പിച്ചു നിയമിച്ചു. വ്യാജച്ചരക്കുകൾ ധാരാളമായി വന്നുകൊണ്ടിരുന്ന കാരണത്താലും, ചവുക്ക ഉദ്യോഗസ്ഥന്മാർ ഓരോ വിധത്തിൽ കള്ളം ചെയ്തുകൊണ്ടിരുന്ന കാരണത്താലും മറ്റും ഈ ഡിവിഷനിലെ അക്കാലത്തെ മുതലെടുപ്പു വളരെ മോശമായിരുന്നു. ഇതിനും പുറമെ കള്ളന്മാർ, ദീവട്ടിക്കൊള്ളക്കാർ മുതലായവർ ജനങ്ങളെ ക്രമത്തിലധികം ഉപദ്രവിച്ചും, നഷ്ടപ്പെടുത്തിയും, പലവിധത്തിൽ പീഡിപ്പിച്ചും ഇരുന്നു. ഇങ്ങനെയെല്ലാം കഴിഞ്ഞുകിടക്കുമ്പോഴാണ് ഞാൻ ഡിവിഷൻ ചാൎജ്ജു കയ്യേറ്റത്. വ്യാജച്ചരക്കുകൾ വരാതെയിരിക്കുന്നതിനും, ഇങ്ങനെയുള്ള ചരക്കു കൊണ്ടുവരുന്നവരെ പിടിച്ചു ശിക്ഷയിൽ വരുത്തുന്നതിനും വേണ്ട ബന്തോവസ്തു ചെയ്തു. ചവുക്ക ഉദ്യോഗസ്ഥന്മാർ ചെയ്തു.

വന്നിരുന്ന അഴിമതികളെ കൂടക്കൂടെ സൎക്കൂട്ടു ചെന്നും, അവരുടെ കണക്കുകൾ കൂടക്കൂടെ പരിശോധിച്ചും ആ വക അക്രമങ്ങളെ നിറുത്തൽ ചെയ്തു. ഇത്രയും ആയതോടുകൂടി മുതലെടുപ്പു വർദ്ധിക്കാൻ തുടങ്ങി.

൧൦൩൪-ാമാണ്ടിനിപ്പുറം എന്റെ കീഴിൽ ഉണ്ടായിരുന്ന ഒരു തുറയെങ്കിലും പരിഷ്കരിക്കാതെയിരുന്നിട്ടില്ല. പോലീസു, റവന്യൂ, മജിസ്റ്റീരിയൽ എന്നീ വകുപ്പുകൾ എല്ലാം ക്രമേണ വളരെ നല്ലസ്ഥിതിയിൽ ആയിതീൎന്നു.

൧൦൩൬-ാമാണ്ടു ഈ ഡിവിഷനിലെ മുതലെടുപ്പു ൮൦൬,൪൧൪ രൂപാ ആയിരുന്നു. എന്നാൽ ഞാൻ ചാൎജ്ജെടുത്ത ആണ്ടിൽ ൩൬,൫൧൦ രൂപാ കൂടുതൽ മുതലെടുപ്പു ഉണ്ടാക്കി. അന്നുമുതൽ കൊല്ലംതോറും മുതലെടുപ്പു കൂടിക്കൂടി തന്നെ ഇരിക്കുന്നു.

൧൦൩൬-ാമാണ്ടിനിപ്പുറം ഉള്ള പത്തു വൎഷത്തിനിടയിൽ ഞാൻ ൨,൬൮൧,൦൫൯ രൂപാ മുതലെടുപ്പിൽ വർദ്ധിപ്പിച്ചിട്ടുണ്ടു്.................................

..................................................

ഉപ്പു, പുകയില എന്നീ രണ്ടിനത്തിലും ആണു് ഈ ഡിവിഷനിൽ അധികം മുതലെടുപ്പു് ഉള്ളതു്. ഈ രണ്ടിനത്തിലും ഉള്ള മുതലെടുപ്പിനു ശരിയായ കണക്കില്ലാതതിനാലും, വ്യാജം ധാരാളം നടന്നിരുന്നതുകൊണ്ടും, മുൻകാലങ്ങളിൽ മുതലെടുപ്പു അത്ര ധാരാളമായിരുന്നില്ല. എന്നാൽ വ്യാജം നടക്കാതെയിരി

ക്കുന്നതിനു പ്രത്യേകം ശ്രദ്ധവെച്ചു വേണ്ട മുൻകരുതലുകൾ ചെയ്തും, കണക്കുകൾ കൂടക്കൂടെ പരിശോധിച്ചും കൊള്ളുകൾ നിറുത്തിയും ഈ ഇനങ്ങളിലെ മുതലെടുപ്പിനു ശരിയായ ഒരു കണക്കുണ്ടാക്കി അതിനെ വർദ്ധനയിൽ ആക്കി. ഉപ്പിലെ മുതലെടുപ്പു മുമ്പിരുന്നതിൽ നിന്നു ൫൦൦ ക്കു നൂറു വീതം കൂടുതലായിട്ടുണ്ടു. പുകയിലയിലെ മുതലെടുപ്പു മുമ്പിലത്തെതിൽ നിന്നും ഇരട്ടിയിലധികമായിട്ടുണ്ടു. അവിയൻ കഞ്ചാവു മുതലായവയിലും മുതലെടുപ്പു വർദ്ധിച്ചിട്ടുണ്ടു. വരാപ്പുഴ ചാവുക്കയിൽ കൂടി കാപ്പി കടത്തിക്കൊണ്ടുപോയവയിൽ നിന്നും ഉണ്ടാക്കിയിട്ടുള്ള തീരുവ ൫൦൦ രൂപായിൽ നിന്നും ൨,൩൦൦ രൂപാ ആയിരിക്കുന്നു. ഇതെല്ലാം കണക്കിനാൽ തെളിയുന്നതും ആകുന്നല്ലോ..............................................

........................................................................

ഞാൻ ഈ ഡിവിഷനിൽവന്ന ഇടയ്ക്കു ഇവിടെ നടന്നുകൊണ്ടിരുന്ന മോഷണങ്ങൾ, ദീപട്ടിക്കൊള്ളകൾ, കൊലപാതങ്ങൾ, വ്യാജച്ചുരക്ക കച്ചവടങ്ങൾ ഇവയ്ക്കു കണക്കില്ലായിരുന്നു എന്നാൽ പ്രത്യേക ബന്ധോവസ്തുകൾ ചെയ്തും ഞാനും പോലീസുകാരും കൂടക്കൂടെ സഞ്ചരിച്ചും സഞ്ചരിച്ചും കള്ളന്മാരെയും മറ്റും പിടിച്ചു കഠിനമായി ശിക്ഷിച്ചും അക്രമങ്ങൾ എല്ലാം നിറുത്തി. ഇപ്പോൾ ഈ ഡിവിഷനിൽ ഈ വക യാതൊരു ഉപദ്രവങ്ങളും ഇല്ലാ എന്നു റിക്കാട്ടിനാൽ വെളിവാകുന്നതാണ്..........................

........................................................................

ഈ ഡിവിഷനിൽ നടന്ന ദീവട്ടിക്കൊള്ളകളിൽ ചിലതിന്റെ വിവരം താഴെ ചേൎക്കുന്നു.

൧. ചേൎത്തലക്ക സമീപം ഒരു ക്രിസ്ത്യാനിയുടെ ഭവനത്തിൽ ഞാൻ ഈ ഡിവിഷനിൽ വരുന്നതിനു മുമ്പു ഒരു മോഷണം നടന്നു. എന്നാൽ അതു തെളിയിക്കാൻ അന്നത്തെ ഉദ്യോഗസ്ഥന്മാൎക്കു സാധിച്ചിരുന്നില്ല. ഞാൻ പേഷ്കാരായി വന്ന ഉടൻ എന്നെ ഈ വിവരം അറിയിച്ചു. സംഗതികൾ മുഴുവൻ കേട്ടശേഷം ഏററവും ഗൂഢമായി കേസ് അന്വേഷിക്കാൻ തുടങ്ങി. മോഷണം നടന്ന വീടു കടപ്പുറത്തിനു സമീപമാകയാൽ കള്ളന്മാർ കടൽവഴിയായ് വന്നിരിക്കാം എന്നൂഹിച്ചു ഓരോ അന്വേഷണങ്ങൾ നടത്തി. എന്റെ ഊഹം ശരിയായി. അധികം താമസിയാതെ മോഷണം തെളിവിൽ വരുത്തുകയും ചെയ്തു. മോഷണം നടത്തിയവർ കൊച്ചിയിൽ നിന്നു സമുദ്രത്തിൽ കൂടി തോണി വഴി വന്നു ഈ വീട്ടിനരികിൽ ഇറങ്ങി മോഷണം നടത്തിപ്പോകയാണു ചെയ്തതു. കൊച്ചീ പോലീസുകാരുടേയും മററും സഹായത്തോടും കൂടി ഈ കള്ളന്മാരെ പിടിച്ചു ശരിയായി ശിക്ഷിച്ചു കേസ് തെളിയിച്ചു. ഈ വിവരം ൧൦൬൧-ാമണ്ടു ചിങ്ങത്തിൽ ഹജൂൎക്കു മലയാളത്തിൽ അയച്ച റിപ്പോൎട്ടിൽ പറഞ്ഞിട്ടും ഉണ്ടായിരുന്നു.

ആ കൊല്ലം തന്നെ (൧൦൬൧) ഞാൻ ആലുവായിൽ സൎക്ക്യൂട്ടിൽ താമസിക്കുമ്പോൾ കുന്നത്തുനാടു, ആലങ്ങാടു എന്നീ താലൂക്കുകളിലെ ന

നമ്പൂരിമാരിൽ ഒട്ടേറെ പേർ എന്നെ കാണാൻ വരികയും, എറണാകുളം ജയിലിൽ നിന്നും ആയിടക്കു വിട്ടിട്ടുള്ള തേവേലിപക്കി എന്ന ഒരു വലിയ കള്ളൻ കൂട്ടുകാരുമായി ആ സ്ഥലങ്ങളിൽ സഞ്ചരിച്ച് അക്രമങ്ങൾ നടത്തുന്നു എന്നും, ഓരോ വലിയ കുടുംബങ്ങളിലും ചെന്നു ഇന്ന ഇന്ന വക തരണമെന്നു ആവശ്യപ്പെടുകയും അതു കൊടുക്കാഞ്ഞാൽ അവരെ ഉപദ്രവിക്കുകയും ചെയ്യുന്നു എന്നും, മറ്റും സങ്കടം പറഞ്ഞു. ആയിടക്കു അവിടുത്തെ ഒരു നമ്പൂരി ജന്മിക്കു ഈ കള്ളൻ അയച്ച ഒരു എഴുത്തു കിട്ടി എന്നും, അതിൽ അവർ ആവശ്യപ്പെട്ട നെല്ലും പണവും കൊടുക്കാത്ത പക്ഷം അവനും കൂട്ടുകാരുമായി സ്ഥലത്തു ചെന്നു മോഷണം നടത്തുന്നതു കൂടാതെ സ്ത്രീകളെ അവമാനിക്കയും മറ്റും ചെയ്യുമെന്നു കൂടി പ്രസ്താവിച്ചിരുന്നു എന്നും അവർ സങ്കടത്തോടെ പറകയുണ്ടായി. ആ നമ്പൂരി ഇത്രയും പറയുന്ന സമയം കണ്ണിൽ കൂടി കണ്ണുനീർ ധാരാളമായി ഒലിച്ചും കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ വ്യസനം കണ്ടു എനിക്കു വളരെ പശ്ചാത്താപം ഉണ്ടായി. അദ്ദേഹത്തെ സമാധാനപ്പെടുത്തുകയും, ആ കള്ളന്റെ വർത്തമാനം എന്നെ അറിയിച്ച സ്ഥിതിക്കു ഇനി അവനിൽനിന്നും യാതൊരു ഉപദ്രവവും ഉണ്ടാകയില്ലെന്നും, അതിലേക്കു വേണ്ട ബന്തോവസ്തുകൾ ചെയ്തു ഞാൻ പ്രത്യേകം ജാഗ്രതയായിരുന്നുകൊള്ളാമെന്നും മറ്റും പറഞ്ഞു നമ്പൂരിമാരെ യാത്രയാക്കി. ഉടനെതന്നെ വടക്കൻ ഡിവിഷൻ എക്സ്ട്രാ പോലീസുദ്യോഗസ്ഥനെ

യും, പോലീസ് നായകനേയും, പോലീസു ശിപായികളെയും വരുത്തി വിവരം അവരെ ധരിപ്പിച്ചു ഉടൻ അവർ ആ കള്ളന്റെ വസതി കണ്ടുപിടിച്ചു അവനെ എന്റെ മുമ്പാകെ കൊണ്ടുവരണമെന്നു ഏററവും നിഷ്കൃഷ്ടയോടെ ശട്ടംകെട്ടി അയച്ചു. അതുപോലെതന്നെ ആ പ്രദേശങ്ങളിലെ പാർവ്വത്യകാരന്മാരെയും വരുത്തി അവരവരുടെ പ്രവൃത്തികളിൽ ഈ കള്ളൻ വരാതെ സൂക്ഷിച്ചുകൊള്ളണമെന്നും എവിടെയെങ്കിലും അവൻ ഇരിപ്പുള്ളതായി അറിവു കിട്ടിയാലുടനെ പിടിച്ചു പോലീസിൽ ഏല്പിക്കണമെന്നും ശട്ടംകെട്ടി. ഈ ഉത്തരവിൻപ്രകാരം പോലീസുകാരും പാർവ്വത്യകാരന്മാരും ചേൎന്നു വേണ്ട അന്വേഷണങ്ങൾ നടത്തി. ഇവൻ പതിവായി ഒളിച്ചിരിക്കുന്ന സ്ഥലത്തു ചെന്നുചേൎന്നു എന്നാൽ ആ അക്രമി ഇവരുടെ ഉദ്ദേശം എങ്ങിനെയോ മനസ്സിലാക്കി സ്ഥലംവിട്ടു ഓടുകയും, പറവൂർക്കു സമീപം കായലിൽ എത്തി ബോട്ടുവഴി വേഗം പോയി കൊച്ചി അതൃത്തിയിൽ കൊടുങ്ങല്ലൂർക്കു സമീപം തിരുവഞ്ചിക്കുളത്തുചെന്നു ഒളിച്ചു താമസിക്കയും ചെയ്തു. ഈ വിവരം ഉടനെതന്നെ ഞാൻ കൊച്ചി പോലീസുകാരെ അറിയിച്ചു അവർ മുഖാന്തിരം ഇവനെ പിടിക്കാൻ ജാഗ്രതചെയ്തു. അവൻ അതറിഞ്ഞു അവിടുന്നു ഓടി കൊടുങ്ങല്ലൂർക്കു വടക്കു ബ്രിട്ടീഷ് അതൃത്തിയിൽ കയറി താമസിച്ചു. പിന്നീടും ഞാൻ ശ്രമം നിറുത്തിയില്ല. ബ്രിട്ടീഷ് പോലീസുകാൎക്കു അറിവുകൊടുത്തു അവർ മുഖാന്തിരം അന്വേഷണം നടത്തി. ഞാൻ ഏതാനും പോലീസുകാരെ

ബ്രിട്ടീഷ് പോലീസുകാരുടെ സഹായത്തിനും, ഈ കള്ളനെ കണ്ടുപിടിക്കുന്നതിനും ആയി അയച്ചിരുന്നു. ഇത്തവണ ഇവരുടെ അന്വേഷണം ഫലവത്തായി. ബ്രിട്ടീഷിൽ ആററുപുറം എന്ന സ്ഥലത്തുവെച്ചു പോലീസുകാർ ഇവനെയും ഇവന്റെ കൂട്ടുകാരെയും കണ്ടുമുട്ടി. അവന്റെയും കൂട്ടുകാരുടെയും കയ്യിൽ തോക്കും വാളും മററും ഉണ്ടായിരുന്നു. അവരും പോലീസുകാരുമായി ഒരു ചെറിയ യുദ്ധം നടന്നുവെന്നു തന്നെ പറയാം. പോലീസുകാർ വച്ചു ഒരു വെടികൊണ്ടു ഈ അക്രമിയായ വ്യക്തി മരിച്ചു വീണു. ശേഷംപേരെ പോലീസുകാർ ജീവനോടു തന്നെ പിടിച്ചുകൊണ്ടുവന്നു. ഇങ്ങനെ വടക്കൻതിരുവിതാംകൂറിൽ അക്രമം ചെയ്തുവന്നിരുന്ന ഒരു ദ്രോഹിയെ ഒതുക്കി. ഈ സംഗതിയെപ്പററി ൧൦൩൫ മകരത്തിൽ ഹജൂരിലേക്കു റിപ്പോർട്ടുചെയ്തിട്ടുണ്ടു.

ആ കൊല്ലം അവസാനത്തിൽ ഒരു പുകയിലവ്യാജക്കേസ്സ് ഉണ്ടായി. ഏകദേശം ൩൪- പേരോളം ഒത്തുചേർന്നു തോക്കു, വാറം മുതലായ ആയുധങ്ങളോടും കൂടി രണ്ടുവള്ളംനിറച്ചു വ്യാജപ്പുകയിലയും കയററിക്കൊച്ചിയിൽ നിന്നും കായൽ വഴി ചങ്ങനാശ്ശേരിക്കു പുറപ്പെട്ടു. ഇങ്ങിനെയുള്ള അക്രമികളെ പിടിക്കാനായി ഞാൻനിയമിച്ചിരുന്നശിപായികൾ ഇവരെ പിൻതുടൎന്നു അവരുടെ യാത്രയെ മുടക്കുവാനും, അവരെ പിടിക്കുവാനും ഒരുമ്പെട്ടു. ഈ ശിപായികൾ എണ്ണത്തിൽ വളരെ കുറവായിരുന്നു എന്നിട്ടും അവർ ധൈൎയ്യസമേതം ചേന്നങ്കരി എന്നസ്ഥലത്തു വച്ചു നാട്ടുള്ള. ഉടനെ രണ്ടുകൂട്ടരുമായി ഒരു വലിയശണ്ഠ

നടന്നു. അവർ വെടിവച്ചു ശിപായികളിൽ ഒരുത്ത നെ കൊല്ലുകയും ശേഷംപേരെ തോല്പിച്ചു, അവർ ഓടിപ്പോകയും ചെയ്തു. എന്നു വരുകിലും ഞാൻ പ്ര ത്യേകം നിഷ്കൃഷ്ടചെയ്തു അവരെ അന്വേഷിപ്പിച്ചു. ഒ ടുവിൽ ആ കൂട്ടരുടെ തലവനേയും, ഏഴു കൂട്ടകാരേ യും പിടികിട്ടി. എല്ലാംപേരേയും മുറക്കു വിസ്തരിച്ചുക ഠിനമായിശിക്ഷിച്ചു.

൧൦൭൯-ാമാണ്ടു ചേർത്തലക്കു സമീപം കായലിനരികെ ഉള്ള തെക്കേടത്തു തമ്പാന്റെഭവനത്തിൽ ഒരു തീവെട്ടിക്കൊള്ള നടന്നു. കൊച്ചി അമരാവതിക്കാര നും, ഗൌളു എന്നുപേരുള്ളവനും ആയ ഒരു പ്രസിദ്ധ പ്പെട്ട കവച്ചക്കാരനുംക്കൂട്ടരും ആയിരുന്നു ഇതു ചെയ്തതു. ഇവരേയും ഞാൻ പിടിച്ചു പ്രത്യേകംശിക്ഷയിൽ കൊ ണ്ടു വന്നു. ഈ വിവരം ൧൦൭൯-ാമാണ്ടു ൪ാംനു- ൫൭൦-ാം നമ്പ്രായി ഹജൂർക്കുമലയാളത്തിൽ അയച്ചി ട്ടുള്ള റിപ്പോർട്ടിൽ കാണാം. ഇങ്ങിനെ എല്ലാം കള്ള ന്മാരെ അപ്പോഴപ്പോൾതന്നെ കണ്ടു പിടിച്ചുശിക്ഷി ച്ചുവന്നതുകൊണ്ടു കുറെനാളത്തേക്കു മോഷണങ്ങൾ ഒന്നും ഈ ഡിവിഷനിൽ ഇല്ലായിരുന്നു. എന്നാൽ ൧൦൮൧-ാമാണ്ടു ചങ്ങനാശ്ശേരിക്കുസമീപം ഒരു ക്രിസ്ത്യാ നിയുടെ വീട്ടിൽ ഒരുക്കൂട്ടം കള്ളന്മാർ കയറിവളരെ വി ല പിടിച്ച ആഭരണങ്ങളും സാമാനങ്ങളും കൊണ്ടു പോയി. ഈ കേസും ഞാൻ തെളിവിൽ കൊണ്ടു വന്നു. കള്ളന്മാരെ എല്ലാം പിടിപ്പിച്ചു ശിക്ഷിപ്പി ക്കയും കളവുപോയ മുതൽ മുഴുവൻ തിരിച്ചു ഉടമസ്ഥ നു കൊടുപ്പിക്കയും ചെയ്തു. ഇതിന്റെ വിവരം, ഞാൻ ൧൦൮൧ ഇടവം ൨൮-ാംനു- ൫൯൮-ാംനമ്പ്രാ

യി ഫജ്ജുക്ക് എഴുതിയിട്ടുള്ള റിപ്പോർട്ടിൽ കാണം വുന്നതാണ്.....................................

൧൦൪൮-ാമാണ്ടു ബ്രിട്ടീഷ് കൊച്ചിയിലെ ഒരു വലിയ കള്ളനായ ഗീരി എന്നവനും വേറെ വന്ന ആളുകളും കൂടി ഒരു ബോട്ടിൽ കയറി വെച്ചൂർ എന്ന സ്ഥലത്തു ചെന്നു അവിടെ അനന്തകൃഷ്ണയ്യൻ എന്ന ഒരാളുടെ ഭവനത്തിൽ കയറി കിടപ്പിട്ടിക്കൊള്ള നടത്തി. ഈ ഗീരിയും കൂട്ടരും ഏററവും പേരുകേട്ട കള്ളന്മാരും ഒരു വിധത്തിലും പോലീസുകാരുടെ വലയിൽ അകപ്പെടാത്തവരും ആയിരുന്നു. ഈ കൂട്ടരിൽ ചിലർ ബ്രിട്ടീഷ് അതൃത്തിയിൽ ഉള്ളവരും, ചിലർ കൊച്ചിക്കാരും, ചിലർ തിരുവിതാംകൂറിൽ വടക്കൻ ഡിസ്ത്രിക്കിൽ ഉള്ളവരും ആയിരുന്നു. ഇവരെ പിടിക്കുന്നതു കുറെ പ്രയാസമാണെന്നു അറിഞ്ഞപ്പോൾ ഞാൻ തന്നെ കൊച്ചിക്കുപോയി അവിടെ ഗൂഢമായ അന്വേഷണങ്ങൾ നടത്തി. ഞാൻ ഓരോ സമയങ്ങളിൽ പ്രൈവററായി അങ്ങുമിങ്ങും നടന്നും, സംശയമുള്ള സ്ഥലങ്ങളിൽ എല്ലാം ഞാൻ തന്നെ ചെന്നു അന്വേഷിച്ചും, ഏകദേശം ഒന്നു മിവസം വരെ കൊച്ചിയിൽ താമസിച്ചു. കുറെ അധികം ബുദ്ധിമുട്ടുകളും ക്ലേശങ്ങളും അനുഭവിക്കേണ്ടിവന്നു എന്നു വരികിലും ഒടുക്കം എന്റെ ഉദ്യമം ഫലവത്തായി. ഗീരിയേയും അവന്റെ കൂട്ടുകാരിൽ മൂന്നു പേർ ഒഴിച്ചു ശേഷം പേരേയും പിടികിട്ടി. അവരെ വിസ്തരിച്ചു ശിക്ഷയിൽ വരുത്തി.....................................

ഈ കേസിൽ ഒരു പ്രത്യേക സംഗതി നോട്ടംചെയ്യുന്നുണ്ട്. അതെന്തെന്നാൽ ഈ കേസിലെ പ്രതികളിൽ ചിലർ ബ്രിട്ടീഷ് സംസ്ഥാനത്തിലുള്ളവരായിരുന്നു. എന്നിട്ടും അവരെക്കൂടി തിരുവിതാംകൂർ ചട്ടപ്രകാരം വിസ്തരിച്ചു ശിക്ഷിച്ചു കൊള്ളുന്നതിനു മദ്രാസ് ഗവണ്മെണ്ടു അനുവദിച്ചു എന്നുള്ളതാണ്. ഈ കേസിനെപ്പററിയുള്ള മുഴുവൻ വിവരം ഞാൻ ൧൦൭൮-ാമാണ്ടു അയച്ചു വർഷാവസാനറിപ്പോർട്ടിലും എന്റെ ഡയറിയിലും മററും പ്രസ്താവിച്ചിരുന്നു........................................

ഇങ്ങനെ ഈ കൂട്ടരെ ശിക്ഷിച്ചതോടുകൂടി വടക്കൻ തിരുവിതാംകൂറിൽ മാത്രമല്ലാ കൊച്ചിയിലും ബ്രിട്ടീഷ് സ്ഥലങ്ങളിലും കൂടി ഈ മാതിരി മോഷണങ്ങൾ നിന്നുപോയി.

..............................................................................

ഇതോടുകൂടി നാട്ടുകാരായ ബ്രിട്ടീഷ് പ്രജകൾ ഈ രാജ്യത്തു കടന്നു കുററകരമായ പ്രവൃത്തികൾ നടത്തിയാൽ അവരെ ഈ രാജ്യത്തെ നിയമപ്രകാരം പിടിച്ചു ഈ രാജ്യത്തെ കോടതികൾക്കു വിസ്തരിച്ചു ശിക്ഷിക്കാമെന്നു തീർച്ചയുമായി.

ഇതുകൂടാതെ ഈ ഡിവിഷനിലുള്ള അക്രമികളും കൈക്കൂലിക്കാരും, കൊള്ളക്കാരുമായിരുന്ന ഉദ്യോഗസ്ഥന്മാരെയും ഞാൻ അപ്പഴപ്പോൾ ശിക്ഷിച്ചു ജനങ്ങൾക്കു വേണ്ട രക്ഷ ഉണ്ടാക്കിക്കൊടുത്തിട്ടുണ്ട്. തഹശീൽദാരന്മാർ മുതൽക്കുള്ള സകല ഉദ്യോഗ

സ്ഥന്മാരെയും, അവരവർ ചെയ്യുന്ന വീഴ്ചകളുടെ താരതമ്യം പോലെ, സ്ഥലംമാററുക, പ്രായശ്ചിത്തം നിശ്ചയിക്കുക, പെൻഷൻകൊടുത്തു വേലയിൽനിന്നും പിരിക്കുക, സസ്പെണ്ട്ചെയ്യുക, ഉദ്യോഗത്തിൽനിന്നു മാററികളയുക, മുതലായതു സൎവ്വവും ചെയ്യുവന്നിരുന്നതിന്റെ ഫലമായ് സൎക്കാർ ഉദ്യോഗസ്ഥന്മാർ ഈ ഡിവിഷനിൽ ഇപ്പോൾ ഏററവും കൃത്യനിഷ്ഠയുള്ളവരായി തീൎന്നിരിക്കുന്നു.................

മുൻകാലംമുതൽക്കെ സൎക്കാർ വകയായി തെളിയിച്ചു ഉപയോഗിച്ചിരുന്ന പബ്ളിക്ക് റോട്ടുകൾ, കാടും ചെടിയും പടൎന്നു ഗതാഗതത്തിനു തീരെ കൊള്ളാതെയും, ജനങ്ങൾക്കു വളരെ ദുസ്സഹമായും ഇരുന്നതിനെ പ്രത്യേകം ജാഗ്രതയായ് വെട്ടിച്ചു വൃത്തിയാക്കിക്കയും, ചില സ്ഥലങ്ങളിൽ അയൽക്കാർ ആക്രമിച്ചെടുത്തിരുന്നവയെ തിരിച്ചു വീണ്ടെടുത്തും കടികൾക്കു വേണ്ട സൌകൎയ്യം ചെയ്തുകൊടുത്തു. പഴക്കംചെന്നു ദ്രവിച്ചും മററും ഉപയോഗമില്ലാതെ ആയിപ്പോയ അനേകം പാലങ്ങളെ പുത്തനാക്കുകയും, അനേകം സ്ഥലത്തു പുതിയ പാലം ഇടുവിക്കയും ചെയ്തു റോട്ടുകളിൽക്കൂടി ഗതാഗതം ചെയ്യുന്നവരുടെ സൌകൎയ്യത്തിനായി റോഡ്ഡിന്റെ ഇരുവശത്തും ചോലവൃക്ഷങ്ങൾ അനവധി നടുവിച്ചു. ഇങ്ങനെയെല്ലാം അനേകം വേലകൾ ചെയ്യിച്ചു എങ്കിലും ഇവയ്ക്കു ഗവൎമ്മെണ്ടിൽ നിന്നും ഉള്ള ചിലവു വളരെ കുറച്ചേ ഉള്ളു എന്നുള്ള സംഗതി പ്രത്യേകം പറയേണ്ടതായിട്ടുണ്ട്. എന്റെ ഡിവിഷനിൽ ഇപ്പോൾ ൩൨൦ മയിൽ പബ്ളിക്ക്റോഡും, ൪൩൫

മയിൽ വില്ലേജ് റോഡും, ഇവയുടെ ഇരുവശത്തുമായി ർര,ർവ്വ ചോലവൃക്ഷങ്ങളും ഉള്ളതായി കണ്ണുകളാൽ ബോദ്ധ്യപ്പെടുന്നതാണ്.

വൈക്കത്തെ മഹാക്ഷേത്രം മുഴുവൻ നല്ലവണ്ണം നന്നാക്കിക്കയും, മേൽപുരമുഴുവൻ ചെമ്പു ഇടുവിക്കയും ചെയ്തു. തിരുവാർപ്പിലെയും, മൂഴിക്കുളത്തെയും ക്ഷേത്രങ്ങൾ മിക്കവാറും പുതുതായിത്തന്നെ പണികഴിപ്പിക്കയും, അതുകൂടാതെ വേറെ അനേക ദേവസ്വംവക കെട്ടിടങ്ങൾ നന്നാക്കിക്കയും, ചിലതു പുതുതായി കെട്ടിക്കയും ചെയ്തിട്ടുണ്ട്........................"

ഇങ്ങനെയെല്ലാം ജനങ്ങൾക്കും, ഗവൺമെണ്ടിനും ഒന്നുപോലെ തൃപ്തികരമാംവണ്ണം ജോലിചെയ്ത ഈ മഹാനെപ്പററി ആർക്കാണു സന്തോഷം തോന്നാത്തതു്? ഒരു ദിവാൻജി ഒരു രാജ്യത്തേക്കു ചെയ്യുന്നതിലധികം ഇന്നും പേഷ്കാർ ശങ്കുണ്ണിമേനവൻ അദ്ദേഹത്തിന്റെ ഡിവിഷനിലേക്കു ചെയ്തിട്ടുണ്ടെന്നു സധൈര്യം പറയാവുന്നതാണ്. ജനങ്ങൾക്കും മററും പേഷ്കാർ ശങ്കുണ്ണിമേനവനോടു എത്രമാത്രം തൃപ്തിയും, കൃതജ്ഞതയും, ബഹുമാനവും ഉണ്ടായിരുന്നുവെന്നു താഴെ ചേർത്തിരിക്കുന്ന എഴുത്തിൽനിന്നും അറിയാവുന്നതാണ്.

"മഹാരാജ മാന്യരാജശ്രീ.

ചേർത്തല ദിവാൻപേഷ്കാരവർകളുടെ സന്നിധിയിൽ ബോധിപ്പിക്കുന്നതിനു

ഏററുമാന്നൂർ മാന്നാനത്തു കോൺവെന്തയുടെ പ്രിയോരഞ്ഞഹം കുറിയാക്കോസ് ഏലിശാ എത്രയും

വിനയത്തോടെ എഴുതിക്കൊള്ളുന്നത്. എന്നാൽ യജമാനൻ അവർകൾ ദൈവ തിരുമുഖത്തെനോക്കി സന്യാസികളായിരിക്കുന്ന ഞങ്ങൾക്ക ചെയ്തുതന്നിരിക്കുന്ന ഉപകാരസ്സഹായങ്ങൾക്ക പ്രതിസ്നേഹം ചെയ്‌വാൻ ഞങ്ങളാൽ സാധിയാത്തതായിരുന്നാലും തന്റെ ശുശ്രൂഷികളുടെ ഉടയവനും തനിക്കുറിച്ചു ചെയ്യുന്ന പ്രവൃത്തികൾക്ക പ്രത്യുപകാരം ചെയ്യുന്നവനുമായിരിക്കുന്ന സർവ്വേശ്വരൻ ഈ ലോകത്തിൽ ദീർഘായുസ്സും ധനസുഖ യശസ്സുകളും വർദ്ധിപ്പിച്ചു തരുന്നതിനും എന്നന്നേക്കുമുള്ള പരലോക ഭാഗ്യത്തിനു എജമാനനെ യോഗ്യനാക്കുന്നതിനും ഞങ്ങൾ നിത്യവും പ്രാർത്ഥിച്ചുവരുന്നു.

അല്ലാതെയും എജമാനൻ അവർകളുടെ അധികാരത്തിൻകീഴിലുള്ള ഈ സകലവും സന്യാസികളായ ഞങ്ങളെയും കാണുന്നതിനും ഞങ്ങളുടെ എജമാനനെ ഞങ്ങൾ കാണുന്നതിനും നിധാനം വരുത്തി തരുവാറാകണമെന്നു മുമ്പിനാലെ അപേക്ഷിച്ചുവരുന്നതിനെ സമീപേ വന്നിരിക്കുന്ന ഇപ്പോഴും ഓർമ്മപ്പെടുത്തുന്നതാകകൊണ്ടു സമയവും സൗഖ്യവും ഉണ്ടായിരുന്നാൽ ഈ അപേക്ഷക്കൂടെയും നിറവേററിത്തരുന്ന വിവരത്തിനു ഉത്തരവുണ്ടാവാറാകണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

(ഒപ്പ്)

ഇതിനിടക്ക മാധവരായർ ദിവാൻജിക്കും, മഹാരാജാവു തിരുമനസ്സിലേക്കും തമ്മിൽ എന്തോ കാരണവശാൽ രസക്കേടിനിടയായി. ഇങ്ങു ക്രമേണ വ

ർദ്ധിച്ചും തുടങ്ങി. രസക്കേടു വർദ്ധിച്ചതോടുകൂടി മാധവരായരെ ദിവാൻജി ഉദ്യോഗത്തിൽ നിന്നുമാററുവാൻ പോകുന്നു എന്നു ഒരു ശ്രുതി നാടെങ്ങും പരന്നു. ഈ ഗട്ടവിൽ തിരുനാൾ സംബന്ധിച്ചു പേഷ്കാർ ശങ്കുണ്ണിമേനവൻ തിരുമനസ്സിലെ മുഖം കാണിക്കാനായി തിരുവനന്തപുരത്തേക്കു ചെന്നിട്ടുണ്ടായിരുന്നു. ഈ വത്തമാനം കേട്ടയുടനെ ചില ദുഷ്ടബുദ്ധികൾ മാധവരായരെ ദിവാൻജി ഉദ്യോഗത്തിൽ നിന്നും മാററി ശങ്കുണ്ണിമേനവനെ നിയമിക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നും, അതിലേക്കായിട്ടുണ്ടായ മേനവന്റെ ശ്രമത്തിന്റെ ഫലമായിട്ടാണു അദ്ദേഹത്തെ തിരുമനസ്സുകൊണ്ടു വരുത്തിയിരിക്കുന്നതു എന്നും മററും കെട്ടുകഥകൾ ഉണ്ടാക്കി തിരുവനന്തപുരം മുഴുവൻ പരത്തുകയും ദിവാൻജിയുടെ അടുക്കൽ പറഞ്ഞറിയിക്കയും ചെയ്തു. മേനവനും മാധവരായരും ഓരോ കാര്യവശാൽ ഇടഞ്ഞിട്ടുള്ള വിവരവും മേനവന്റെ മേൽ അദ്ദേഹത്തിന്റെ വിരോധികൾ ചമച്ചുണ്ടാക്കിയ ഒരു കള്ളക്കേസു ദിവാൻജി എടുത്തു വിസ്തരിച്ചു എന്നുള്ള വിവരവും മററും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതെല്ലാം വിചാരിച്ചും, മേനവൻ തിരുമനസ്സിലെ ഒരു പ്രത്യേകാശ്രിതനാണല്ലോ എന്നു ഓർത്തും, ജനങ്ങളും, ദിവാൻജിയും ഈ കള്ള ധ്വനിയെ വിശ്വസിച്ചു. എന്നാൽ മേനവനു ദിവാൻജിയെ മാററണമെന്നോ ആ സ്ഥാനം തനിക്കു ലഭിക്കണമെന്നോ യാതൊരു താല്പര്യവുമുണ്ടായിരുന്നില്ല. തിരുനാൾ കഴിഞ്ഞു മുഖം

കാണിക്കാനായി മേനവൻ ചെന്നപ്പോൾ ഓരോ സംഗതികളുടെ കൂട്ടത്തിൽ "മാധവരായരെ വേലയിൽ നിന്നു മാററാൻ നിശ്ചയിച്ചിരിക്കുന്നു എന്നു കല്പിച്ചു. ഇതു കേട്ടപ്പോൾ മേനവൻ തന്റെ സ്വന്ത അഭിപ്രായത്തെ ഒട്ടും മടികൂടാതെ തുറന്നു പറഞ്ഞു. "കാലാവസ്ഥയ്ക്കു മാധവരായരെപ്പോലെ സമർത്ഥനും യോഗ്യനുമായ ഒരാളെ ദിവാൻ ഉദ്യോഗത്തിനു കിട്ടുവാൻ പ്രയാസമുണ്ടെന്നും, മാധവരായരാൽ രാജ്യത്തിനു സിദ്ധിച്ചിട്ടുള്ള ഗുണത്തിനു കണക്കില്ലെന്നും, അതിനു നാം അദ്ദേഹത്തോടു എത്രയോ കടപ്പെട്ടിരിക്കുന്നു എന്നും, അദ്ദേഹത്തിന്റെ വേർപാടു രാജ്യത്തേക്കു ഗുണകരമല്ലെന്നും, ഏതു വിധവും ഇക്കാര്യം പര്യാലോചന ചെയ്തു ഉറയ്ക്കുന്നതല്ലാതെ ദ്രുതഗതിയിൽ വല്ലതും പ്രവർത്തിക്കുന്നതു വിഹിതമാവുന്നതല്ലെന്നും മററുമാണ് തന്റെ അഭിപ്രായമെന്നും താഴ്മയായ് അറിവിച്ചു." ഈ അഭിപ്രായം തല്ക്കാലം തിരുമനസ്സിലേക്കു തീരെ രസിച്ചില്ല എങ്കിലും രണ്ടു ദിവസം കഴിഞ്ഞപ്പോൾ ശാന്തനായി പേഷ്കാരുടെ അഭിപ്രായം വളരെ ശരിയാണെന്നും, അവിടുന്നു അതിനെ മുഴുവൻ സ്വീകരിക്കുന്നു എന്നും മേനവനോടു കല്പിച്ചു. ഈ വിവരമെല്ലാം മാധവരായർ അറിഞ്ഞപ്പോൾ വളരെ സന്തോഷമാകയും, ഇങ്ങനെയുള്ള ഒരു യോഗ്യ പുരുഷനെ ആണല്ലോ താൻ ഓരോരുത്തരുടെ വാക്കു കേട്ടു തെററിദ്ധരിച്ചു ഓരോ പ്രകാരത്തിൽ ഉപദ്രവിക്കയും അസഹ്യപ്പെടുത്തുകയും ചെയ്തതു് എന്നു

വിചാരിച്ചു പശ്ചാത്താപപ്പെടുകയും, ആ വിവരം മാധവരായർ തന്നെ മേനവന്റെ അടുക്കൽ പറഞ്ഞു മാപ്പു ചോദിക്കയും ചെയ്തു. ഇതിനെപ്പററി പിന്നീടു ഒരിക്കൽ മേനവനു അയച്ച ഒരു എഴുത്തിൽ ഇപ്രകാരം പ്രസ്താവിക്കകൂടി ചെയ്തിട്ടുണ്ടു്.

"............Another important characteristic of yours which enhanced my esteem for you is the freedom and respectful independence with which you have always submitted your Counsels to your sovereign. In this respect I have no hesitation in saying that no one can surpass you. It is thus that a subject is truly loyal and faithful to the Maha Raja. ........................"

പിന്നീടു കുറെനാളത്തേക്കു എല്ലാം ശരിയായിരുന്നു എങ്കിലും, മുറക്കു രസക്കേടുവൎദ്ധിക്കയും ൧൮൭൨-ൽ മാധവരായർ തിരുവിതാംകൂർ ദിവാൻജി ഉദ്യോഗം രാജിവച്ചു മദ്രാസ്സിലേക്കു പോകയും ചെയ്തു. മഹാരാജാവിന്റെ വിരോധത്തോടുകൂടിയാണു് മാധവരായർ പോകുന്നതു എന്നുള്ള വൎത്തമാനം രാജ്യം ഒട്ടുക്കു അറിയാമായിരുന്നതിനാൽ തിരുമനസ്സിലെ കോപത്തെ ഭയന്നു എല്ലാപേരും യാത്രസമയം അദ്ദേഹത്തെ കൈവിട്ടുകളഞ്ഞു. അദ്ദേഹത്തിന്റെ ഇഷ്ടന്മാരും ബന്ധുക്കളും കൂടി യാതൊരുസഹായവും ചെയ്തുകൊടുത്തില്ല. വള്ളങ്ങൾ, വണ്ടികൾ എന്നിവ കിട്ടുന്നതിനും മററും വളരെപ്രയാസപ്പെട്ടു ഒട്ടധികം ബുദ്ധിമുട്ടിയാണു് മാധവരായർ തിരുവനന്തപുരത്തു

നിന്നും പുറപ്പെട്ടു. മാധവരായർ വരുന്നവിവരവും, വഴികളിലും മററും അദ്ദേഹത്തിനുണ്ടാകുന്ന ബുദ്ധിമുട്ടുകളുടെ വിവരവും അറിഞ്ഞു മേനവൻ തന്റെ ഡിവിഷന്റെ തെക്കെ അറ്റത്തു ആയ ആലപ്പുഴ വന്നു മാധവരായരുടെ വരവും കാത്തിരുന്നു. അദ്ദേഹം ആലപ്പുഴ വന്ന ഉടൻ വേണ്ടപോലെ സല്ക്കരിച്ചു വഴിയാത്രക്കു വേണ്ട സഹായം ചെയ്കയും, തന്റെ ഡിവിഷൻ തലസ്ഥാനമായ ചേർത്തലക്കു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി വിരുന്നു സല്ക്കാരം മുതലായവ വളരെ കേമമായി ചെയ്കയും, മാധവരായരുടെ സുഖമായ യാത്രക്കായി കൊച്ചിയിൽ നിന്നും ഏതാനും ബോട്ടുകൾ വരുത്തി അവയിൽ അദ്ദേഹത്തെയും കൂടെ ഉള്ളവരെയും കയററി, ശങ്കുണ്ണിമേനവനും അവരോടൊരുമിച്ചുപോയി തന്റെ വടക്കെ അറ്റത്തിവരെ കൊണ്ടചെന്നാക്കുകയും, മാധവരായർ ദിവാൻ ആയിരുന്നപ്പോൾ എങ്ങിനെയെല്ലാം ഉപചരിക്കയും ബഹുമാനിക്കയും ചെയ്തിരുന്നുവൊ അതുപോലെ എല്ലാം അന്നെ ദിവാൻ പദത്തിൽ നിന്നു ഒഴിഞ്ഞിരിക്കുന്ന ഈ സമയത്തും അദ്ദേഹത്തെ ബഹുമാനിച്ചു യാത്ര അയയ്ക്കയും ചെയ്തു. ഈ നടപടിയിൽ നിന്നു മേനവന്റെ മനോഗുണവും മഹാമനസ്കതയും വെളിപ്പെടുന്നു ഈ വിവരം മററുള്ള ഉദ്യോഗസ്ഥന്മാർ അറിഞ്ഞപ്പോൾ മേനവനോടു തിരുമനസ്സുകൊണ്ടു വളരെ ദേഷ്യപ്പെടും എന്നു എല്ലാപേരും തീർച്ചപ്പെടുത്തി. എന്നാൽ അങ്ങിനെ ഒന്നും ഉണ്ടായില്ല. മഹാരാജാവു തിരുമനസ്സുകൊണ്ടു ഈ വർത്തമാനം അറിഞ്ഞപ്പോൾ

വളരെ സന്തോഷിക്കയും മേനവന്റെ മനോഗുണത്തെയും, ധൈൎയ്യത്തെയും വിചാരിച്ചു വളരെ ശ്ലാഘിക്കയും മേനവൻ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞ തന്റെ മേലധികാരിയോടു ചെയ്ത ഇപ്രവൃത്തി ഏററവും ഉചിതമായി എന്നു കല്പിച്ചു എഴുതി അയയ്ക്കയും ആണ് ഉണ്ടായത്. മാധവരായർ അത്ഥത്തിവിട്ടുപോകുമ്പോൾ ശങ്കുണ്ണിമേനവനോടു വളരെ വന്ദനം പറഞ്ഞു പിരികയും പിന്നീടു അദ്ദേഹം ബറോഡയിൽ ദിവാനായതിന്റെ ശേഷം മേനവനു ഇപ്രകാരം ഒരു എഴുത്തയയ്ക്കയുംചെയ്തു:—

Baroda,
1st March 1876.

My dear Sir,

It is now four years since I left Travancore and during this long interval we have exchanged no letters. But of course, we thoroughly understand that our friendly relations continue all the same. I should be sorry if you supposed otherwise, for I very often think of my Travancore friends with whom I had been so long associated and you are the earliest friend.

The public prints keep me informed of the news of Travancore in whose fortune I can never cease to feel a deep interest.

I had a most pleasant meeting with His Highness the Maha Raja of Travancore at

Bombay on His Highness' way back from Calcutta. His Highness showed great good will and cordiality. His Highness Most Graciously said that I should keep Travancore in my view as my eventual home.

You will be glad to learn that I am getting on very well here. Baroda is a large State the longest of the Maratta principalities. It is really a splendid field for good service. I am working very hard—quite as much so as I need to do at the outset in Travancore Great progress has been made already, but it will necessarily take time to put everything in order in a State which has never known good Government from its very existence.

I hope you keep your good health and the usual good spirits. I know your zeal and vigor will never forsake you. I hope too that your brother who used to give some trouble has subsided into a thoroughly good man.

My eldest son is an Assistant Commissioner in Mysore and promises to get on very well. My second son has just finished his studies and is learning public business with me. My third son is pursuing his studies at Madras.

I like this part of India in many respects. The climate agrees with me and my family

very well. My health has much improved since I left the damp and relaxing atmosphere of the South. I enclose a photo of mine and should be glad to possess a copy of your own.

Before concluding permit me, though so inordinately late in doing so, to thank you very much for the great attention you showed me at Shertallay when I was leaving Travancore. I noticed with particular pleasure that the circumstance in which I was leaving Travancore made no difference in your feelings and demeanour.

With kind regards,
I am
Yours very sincerely,
T. MADHAVA RAO.

M. R. Ry.
Shungunny Menon.

P. S.—I am sorry to hear that old Peishcar Ramen Menon is no more.

ഈ എഴുത്തിൽ നിന്നു മാധവരായൎക്കു മേനവനോടു വാസ്തവമായി ഉണ്ടായിരുന്ന സ്നേഹം വെളിപ്പെടുന്നു.

മാധവരായർ തിരുവിതാംകൂറിൽ നിന്നും ഉദ്യോഗം മാറിപ്പോയ ഉടൻ പകരം ദിവാൻജിയായി ശങ്കുണ്ണിമേനവനെ നിയമിക്കുന്നതെന്നു മഹാരാജാവിന്നു താല്പൎയ്യമുണ്ടായിരുന്നു. എന്നാൽ മദ്രാസ് ഗവ

മ്മെണ്ടിൻെറ ശിപാശ് അനുസരിച്ചു മദ്രാസ് റവന്യൂബോഡിൽ ഹെഡ് ശിരസ്തദാരായ ശേഷയ്യാശാസ്ത്രിയെ ദിവാൻജി ഉദ്യോഗത്തിനു നിയമിച്ചു.

ശേഷയ്യാശാസ്ത്രി ൧൮൭൨ മെ മാസത്തിൽ തിരുവനന്തപുരത്തു വന്നു ജോലിയിൽ പ്രവേശിച്ചു.

ശേഷയ്യാശാസ്ത്രിയെ ദിവാൻജി ആക്കിയതിൽ വച്ചു മേനവനു യാതൊരു മനസ്താപവുമില്ലായിരുന്നു. ആദ്യം കുറെ നാളെത്തേക്കു രണ്ടുപേരും വലിയ ഇഷ്ടന്മാരായി തന്നെ കഴിച്ചുകൂട്ടി. എന്നാൽ ക്രമേണ ഓരോരുത്തർ മേനവനെപ്പററി ഓരോ ദൂഷ്യങ്ങൾ പറഞ്ഞുകേൾപ്പിച്ചു അവരെ രണ്ടുപേരെയും ഭിന്നിപ്പിച്ചു.

൧൦൪൯ മകരം ൧-ാംനു- മുതൽ ശങ്കുണ്ണിമേനവൻെറ ശമ്പളം ൫൦൦ രൂപയിൽ നിന്നു ൬൦൦ രൂപാ ആക്കപ്പെട്ടു.

ഇതിനിടെ തിരുവിതാംകൂറും കൊച്ചിയുമായുള്ള അതൃത്തി തക്കം ബലപ്പെട്ടുകയാൽ ഈ രണ്ടു രാജ്യങ്ങളിലെയും അതൃത്തികൾ നോക്കി തിട്ടം വരുത്തുന്നതിനും, അതിലേക്കു വേണ്ട റിക്കാർട്ടുകൾ തയ്യാറാക്കുന്നതിനും മററുമായി ശങ്കുണ്ണിമേനവനെ സ്വന്തജോലിയോടുകൂടി ബൌണ്ടറി കമ്മിഷണറായി കല്പിച്ചു നിയമിച്ചു. ഇതിലേക്കു പ്രതിമാസം ൨൦൦ രൂപ പ്രത്യേകശമ്പളവും നിശ്ചയിച്ചു. അങ്ങിനെ മേനവൻെറ ശമ്പളം ഇപ്പോൾ ൮൦൦ രൂപയായി. ഈ പുതിയ ജോലികൂടി കിട്ടിയ ഉടൻ വാദത്തിലി

രിക്കുന്ന വിഷയങ്ങളെ സംബന്ധിച്ചുള്ള റിക്കാർട്ടുകൾ ശേഖരിച്ചു ക്രമപ്പെടുത്താൻ തുടങ്ങി. ഓരോ വാദത്തെ സംബന്ധിച്ചു രേഖകളെ വേർതിരിച്ചു അവയെ പരിശോധിച്ചു വാദപ്രതിവാദങ്ങളെ വിശദപ്പെടുത്തി പ്രത്യേക മെമ്മോറാണ്ടങ്ങൾ തയ്യാറാക്കി. ഇതിലേക്കു മേനവനെ സഹായിക്കാനായി രണ്ടു ഉദ്യോഗസ്ഥന്മാരെ കൂടി ഗവമ്മെണ്ടിൽ നിന്നും നിയമിച്ചിരുന്നു. അവർ പിള്ള വീട്ടിൽ മാധവൻപിള്ളയും, ചൊക്കലിംഗംപിള്ളയും ആയിരുന്നു. ഇവർ രണ്ടുപേരും മേനവന്റെ കളരിയിൽ അഭ്യസിച്ചതിന്റെ ഗുണം പൂർത്തിയായി അനുഭവിച്ചു എന്നുള്ളതു ഏററവും അഭിനന്ദനീയമായ ഒരു സംഗതിയാണ്. മാധവൻപിള്ള ഒടുക്കം വടക്കേ ഡിവിഷനിൽ തന്നെ പേഷ്കാരായി ഖ്യാതി സമ്പാദിച്ചു. ചൊക്കലിംഗംപിള്ളയാവട്ടെ ഒരു ഡിസ്ട്രിക്ട് കോടതി ജഡ്ജിയായി ഉത്തമ ന്യായാധിപതി എന്ന പേരു കേട്ടു.

അതിർത്തി തർക്കം സംബന്ധിച്ച റിക്കാർട്ടുകൾ എല്ലാം പൂർത്തിയായ ഉടൻ ആ തുറ നിറുത്തൽ ചെയ്യണം എന്നും, അതിലേക്കു നിയമിച്ച ഉദ്യോഗസ്ഥന്മാരെ പിരിച്ചു വിടണം എന്നും, ആ തീയതി മുതൽ പേഷ്കാർക്കുള്ള വിശേഷാൽ ശമ്പളം (൨൦൦ രൂപാ) നിറുത്തണമെന്നും ദിവാൻജി എഴുതി. എന്നാൽ മഹാരാജാവു അതു സമ്മതിച്ചില്ല. തുറ നിറുത്തൽ ചെയ്യാനും, സ്വേച്ഛയായി നിയമിച്ച ഉദ്യോഗസ്ഥന്മാരെ പിരിക്കാനും അനുവദിച്ചു. എന്നാൽ

പേഷ്ക്കാരുടെ അലവൻസു നിറുത്താതെ പേഷ്ക്കാരുടെ ശമ്പളം ൨൦൦ രൂപായായി സ്ഥിരപ്പെടുത്തണം, എന്നു ഗവൎമ്മെണ്ട കമ്മിഷണരോടു ക്രി ഉണ്ടായതന്ന പട്ടാളക്കാർ പേഷ്ക്കാരുടെ ഗാൎഡുകാരായി നിറുത്തുവാനം കല്പിച്ചു എഴുതി അയച്ചു.

പഴയ കാലങ്ങളിലും നമ്മുടെ രാജാക്കന്മാർ കൊല്ലംതോറും ഈ രാജ്യത്തിലെ ഓരോ ഭാഗങ്ങളിലേക്കും, അന്യരാജ്യങ്ങളിലേക്കും ദേഹസുഖത്തിന വേണ്ടിയും, സ്വാമിദൎശനത്തിനായ്ട്ടും മറ്റും എഴുന്നെള്ളുക പതിവുണ്ട്. ഈ സമയങ്ങളിലെല്ലാം എഴുന്നെള്ളത്തു വകയ്ക്കു വട്ടംകൂട്ടിക്കൊടുത്തു വേണ്ട ഏൎപ്പാടുകൾ ചെയ്യുന്നതു അതാതു താലൂക്കിലെ തഹശീൽദാരന്മാരാണ്. എന്നാൽ ശങ്കുണ്ണിമേനവൻ തിരുവിതാംകൂർ രാജകുടുംബത്തിലെ ഒരു പ്രത്യേക വിശ്വസ്തനായിരുന്നതിനാൽ മേനവന്റെ ഡിവിഷനിൽ ഏതെങ്കിലും സ്ഥലത്തോ, ആ ഡിവിഷനിൽ കൂടിയൊ ഏതെങ്കിലും ഒരു തമ്പുരാന്റെ എഴുന്നള്ളത്തുണ്ടായാൽ മേനവൻ തന്നെ സകലത്തും ചുമതലയായ് നടത്തിവന്നിരുന്നു.

ആയിടക്ക അത്തംതിരുനാൾ തമ്പുരാൻ ഗുരുവായൂർ ഭജനത്തിന്ന എഴുന്നള്ളുവാൻ തീൎച്ചയാക്കി. അതിലേക്ക വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനും മറ്റും പേഷ്ക്കാർ ശങ്കുണ്ണിമേനവനോട ശട്ടം കെട്ടിയിരുന്നു. അതിൻപ്രകാരം പേഷ്ക്കാർ കോഴിക്കോട്ടു സാമൂതിരിരാജാവുമായി എഴുത്തുകുത്തുകൾ ചെയ്തു എഴുന്നള്ളത്ത സംബന്ധിച്ച വകകൾ വേണ്ടതെല്ലാം തയ്യാറാക്കി. എഴുന്നള്ളത്തു സംബന്ധിച്ച സാമൂതിരി രാജാവിന്റെ ഹെഡ്കാൎയ്യസ്ഥൻ മേനവന അയച്ച ഒരു എഴുത്തു താഴെ ചേൎക്കുന്നു:—

"തിരുവനന്തപുരത്തു നിന്നു അത്തം തിരുനാൾ തിരുമനസ്സുകൊണ്ടു ഗുരുവായൂർ ക്ഷേത്രത്തിൽ പള്ളിഭജനത്തിനായി എടവമാസം ൨൭ാം-നു-ഗുരുവായൂര എഴുന്നള്ളത്തു എത്തുന്ന സംഗതിയെക്കുറിച്ചും മറ്റും മേ-ം ൩൦ാം-നു-എഴുതിയതു എത്തി വായിച്ചു ഉണർത്തിക്കയും ആ കാര്യത്തിൽ താഴെ എഴുതിയപ്രകാരം മറുപടി അയപ്പാൻ അരുളിച്ചെയ്തു കല്പനയാകയും ചെയ്തിരിക്കുന്നു.

എഴുന്നള്ളത്തു എത്തിയാൽ പള്ളിഭജനം കഴിഞ്ഞെഴുന്നള്ളുന്നതുവരെ താമസിപ്പാൻ സാമൂതിരി കോവിലകം കുറെ പഴയപുരയാകയാൽ വെടിപ്പു പോരായെങ്കിലും തൽക്കാലം കഴിയുന്ന പ്രവൃത്തികളാൽ സ്ഥലങ്ങൾ വെടിപ്പാക്കാനും, പുറമെ വേണ്ടുന്ന നെടുമ്പുര മുതലായതു കെട്ടിയുണ്ടാക്കാനും, കുളം വെള്ളം വാർത്തു ചളി എടുത്തു നന്നാക്കാനും ചേരിക്കൽ കാര്യസ്ഥനു തിരുവെഴുത്തയക്കുന്നതു കൂടാതെ, പള്ളിഭജനം കഴിഞ്ഞു എഴുന്നള്ളുന്നതുവരെ ദേവസ്വം വകയായി വേണ്ടുന്ന ആവശ്യങ്ങൾ ഒക്കെയും അവിടുത്തെ കല്പനപ്രകാരം ഹാജരായി നിന്നു സഹായിപ്പാൻ ദേവസ്വം കാര്യസ്ഥനും തിരുവെഴുത്തുകൾ അയക്കുന്നുണ്ടു.

എഴുന്നള്ളത്തു ഗുരുവായൂർ എത്തിയാൽ മടങ്ങി എഴുന്നള്ളുന്നതുവരെ പള്ളിഭജനം നിമിത്തം തടസ്ഥമില്ലെങ്കിൽ അമൃതേത്തിന്റെയും മറ്റും അകന്നഴിച്ചിലവുകൾ ഒക്കെയും ഇവിടുത്തെ വകയായിരിക്കണമെന്നുകൂടി തിരുമനസ്സിൽ സന്തോഷമുണ്ടു. എഴുന്ന

ള്ളത്തു എത്തുമ്പോഴക്ക ഇവിടെ നിന്നു വേണ്ടുന്ന ആളുകളെ അയക്കകയും ചെയ്യാം. എല്ലാവസ്തുതകൾക്കും ഇനിയും എഴുതിവരുമല്ലോ. ൧൦൫൦ മേടം ൯-ാം നു-.

സാ. ത. ഷെ. കാ. ഗോവിന്ദമേനോൻ(ഒപ്പു).

പ്രോഗ്രാം അനുസരിച്ചു തിരുമനസ്സുകൊണ്ടു ഗുരുവായൂർ എഴുന്നള്ളുകയും ചേഷ്ക്കാർ ശങ്കുണ്ണിമേനവൻ കൂടി ചെന്നു ഭജനം കഴിയുന്നതുവരെയും ഗുരുവായൂർ താമസിച്ചു തിരിച്ചു തിരുമേനിയെ തിരുവനന്തപുരത്തേക്കയക്കുകയും ചെയ്തു.

ചേഷ്ക്കാർ ശങ്കുണ്ണിമേനവൻ ചേർത്തല ഡിവിഷനിൽ അപ്പഴപ്പോഴായി ഓരോ പരിഷ്കാരങ്ങൾ ചെയ്തുവും, ഡിവിഷനിൽ മുതലെടുപ്പു വർദ്ധിപ്പിക്കയും ചെയ്തതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഇതെല്ലാം കണ്ടിട്ടു രാജാ സർ. ടി. മാധവരായർ ഓരോരോ സമയങ്ങളിൽ മേനവന്റെ പ്രയത്നങ്ങളെപ്പററി വളരെ ശ്ലാഘിച്ചു ഓരോ എഴുത്തുകൾ അയച്ചിട്ടുണ്ടായിരുന്നു. ഈ എഴുത്തുകളിൽ നിന്നെല്ലാം ചില ഭാഗങ്ങളെ ൧൦൪൧-ാമാണ്ടു ഹജൂർക്കയച്ചു ആണ്ടറുതി റിപ്പോർട്ടിൽ മേനവൻ എടുത്തുചേർത്തിട്ടുണ്ടായിരുന്നു. ആ റിപ്പോർട്ടിന്റെ ചിലഭാഗങ്ങളെ താഴെ ചേർക്കുന്നു.

"......................................................

ഈ ഡിവിഷനിലെ അനേകഭാഗങ്ങൾ കൊച്ചിരാജ്യത്തിൽ ഉള്ള അനേക സ്ഥലങ്ങളോടു ചേർന്നു കിട

ക്കുന്നതിനാൽ വ്യാജമായി ഓരോ കച്ചവടങ്ങൾ നടത്തുന്നതിന്നു വളരെ സൌകര്യമുണ്ടായിരുന്നു. ചവുക്ക ഉദ്യോഗസ്ഥന്മാരുടെ ജോലികളെ ശരിയായി പരിശോധിക്കാതിരുന്നതുകൊണ്ടും, വ്യാജപുള്ളികളെ പിടിക്കാനായി നിയമിച്ചിരുന്ന ശേവുകക്കാരുടെ ജോലികളിൽ ശരിയായ മേൽനോട്ടമില്ലാതിരുന്നതിനാലും, അവർ തങ്ങളുടെ പണി കൃത്യനിഷ്ഠയോടെ ചെയ്തുവന്നില്ല. ഈ കാരണങ്ങളാൽ മുതലെടുപ്പു കുറഞ്ഞുവന്നു. എന്നാൽ ഞാൻ ഈ രണ്ടു ന്യൂനതകളെയും പരിഹരിച്ചു മുതലെടുപ്പു വളരെ വർദ്ധിപ്പിച്ചിട്ടുണ്ടു് എന്നു കണക്കിനാൽ കാണാവുന്നതാണു്. മാറിപ്പോയ ദിവാൻ രാജാ. സർ. ടി. മാധവരായർക്കു ഈ സംഗതി വളരെ ബോധ്യമായിട്ടുണ്ടെന്നുള്ളതിലേക്കു ലക്ഷ്യമായി അദ്ദേഹം എനിക്കു ൧൮൭൪ നവംബർ ൧൫-ാംനു- അയച്ച എഴുത്തിൽ നിന്നും എതാനും ഭാഗം താഴെ ചേർക്കാം:—

"...............വ്യാജക്കച്ചവടങ്ങൾ നിറുത്തൽ ചെയ്യുന്നതിൽ നിങ്ങൾ ചെയ്തുപോരുന്ന ശ്രമങ്ങളെ അറിഞ്ഞു ഞാൻ വളരെ സന്തോഷിക്കുന്നു. ഈ ശ്രമം വളരെക്കാലം മുമ്പു തന്നെ ചെയ്യേണ്ടതായിരുന്നു. കൊപ്രാ, എണ്ണ, കയർ മുതലായ ഒട്ടു വളരെ സാമാനങ്ങൾ വ്യാജമായി കച്ചവടം ചെയ്തുകാണുന്നു. ഈ രാജ്യത്തിൽ കരം ഈടാക്കുന്ന വൃക്ഷങ്ങളുടേയും, തീരുവ ഈടാക്കുന്ന സാധനങ്ങളുടേയും കണക്കു നോക്കിയാൽ വ്യാജങ്ങൾ ധാരാളമായി നടക്കുന്നു എന്നു ബോദ്ധ്യപ്പെടുന്നതാണു്

ദേവുചെയ്തു ഈ ജോലിയിൽ പ്രത്യേകം നിഷ്കർഷിച്ചു പ്രയത്നിച്ചു ഈ വ്യാജത്തൊഴിലിനെ തീരെ ഇല്ലാതാക്കുമെന്നു ഞാൻ വിശ്വസിക്കുന്നു .........”

..........................ഉപ്പു വില്പനയിലും ഉപ്പു വക ആദായം അധികമാക്കുന്നതിലും ഞാൻ പ്രത്യേകം നിഷ്കർഷ ചെയ്തിട്ടുണ്ട്. ഇതിലേക്കായി ഞാൻ എത്രത്തോളം പ്രയത്നിച്ചിട്ടുണ്ട് എന്നുള്ളതിലേക്കു താഴെ ചേർത്തിരിക്കുന്ന സർ. ടി. മാധവരായർ എനിക്കയച്ച എഴുത്തിന്റെ എതാനും ഭാഗം ലക്ഷ്യമാണ്.

“.........നിങ്ങളുടെ ഡിവിഷനിൽ ഉപ്പു വില്പന വളരെ വർദ്ധിച്ചു തൻമൂലം ഉപ്പുവകയിലെ മുതലെടുപ്പ് അധികമായി വരുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. ഇതു നിങ്ങളുടെ പ്രത്യേക സാമർത്ഥ്യത്തിന്റെ ഫലമാണെന്നുള്ളതിലേക്കു സംശയമില്ല. ഇതിനെപ്പററി ശ്ലാഘിച്ചു ഞാൻ രാജ്യഭരണറിപ്പോർട്ടിൽ പ്രസ്താവിക്കുന്നതാണ്..........”

ഇതുപോലെ തന്നെ പുകയില വകമേൽ ലാഭത്തിലും ഗവർമ്മെണ്ടിലേക്കു ഉണ്ടായിക്കൊണ്ടിരുന്ന അഭിവൃദ്ധിയെപ്പററി ദിവാൻ സർ. ടി. മാധവരായർ എനിക്കു എഴുതി അയച്ചിട്ടുള്ള രണ്ടു എഴുത്തിൽ നിന്നും അദ്ദേഹം എന്റെ പ്രയത്നങ്ങളെ എങ്ങിനെ ശ്ലാഘിച്ചിരുന്നു എന്നു വെളിപ്പെടുന്നതാണ്.

“...........വ്യാജപ്പുകയില നിങ്ങളുടെ ഡിവിഷനിൽ വന്നു ചിലവാകാതെയിരിക്കുന്നതിലേക്കായി നിങ്ങൾ ചെയ്തുവരുന്ന ശ്രമങ്ങളെപ്പററി ഞാൻ

വളരെ ശ്ലാഘിക്കുന്നു. ശരിയായ മേൽനോട്ടവും, പ്രത്യേക സാമത്ഥ്യവും ഉണ്ടെങ്കിൽ മാത്രമെ ഈ വക മുതലെടുപ്പു വൎദ്ധനകളിൽ വരികയൊള്ളു. അതിലേക്ക സാമത്ഥ്യമുള്ള ശരിയായ ഉദ്യോഗസ്ഥൻ നിങ്ങൾ തന്നെയാണ്. ജാപ്പാണം പുകയില, കോയമ്പത്തൂർ പുകയില ഇവയിൽ നിന്നും ഗവൎമ്മെണ്ടിലേക്ക വരുന്ന ആദായം മുഴുവൻ നിശ്ചയമായും നിങ്ങളുടെ ഉൗൎജ്ജിതത്തെയും സാമത്ഥ്യത്തെയും ആശ്രയിച്ചിരിക്കുന്നു. നിങ്ങളുടെ ഈ ജോലി ഏററവും പ്രയാസമുള്ള ഒന്നാണ്....................."

എന്നു നവമ്പ്ര ൧൮൯൯.

"............പുകയിലവക, കണക്ക വന്നുചേൎന്നു നോക്കി. അതു ഏററവും തൃപ്തികരമായിരിക്കുന്നു. ഇതിൽ നിന്നും നിങ്ങളുടെ ശ്രമം എത്രമാത്രമുണ്ടായിരുന്നു എന്നു എനിക്ക നല്ല ബോദ്ധ്യമുണ്ടായി. ന്യായപ്പുകയില വന്നഴിയാതെ ഇരിക്കുന്നതിലേക്ക നിങ്ങൾ നല്ലപോലെ പ്രയത്നം ചെയ്തിട്ടുണ്ട്. ഞാൻ ബ്രിട്ടീഷ് ഗവൎമ്മെണ്ടിലേക്ക അയച്ച ഫൈനാൻഷ്യൽ സ്റ്റേററുമെൻറിൽ ഈ വക മുതലെടുപ്പു സംബന്ധിച്ചു നിങ്ങളുടെ പേരിനെക്കൂടി പറഞ്ഞിട്ടുണ്ട്. ഈ ഡിപ്പാൎട്ടുമെണ്ടിൽ നിങ്ങൾ ചെയ്യുന്ന ശ്ലാഘ്യമായ പ്രവൃത്തികളെപ്പററി ഞാൻ അടുത്തതവണ മുഖം കാണിക്കുമ്പോൾ മഹാരാജാവു തിരുമനസ്സിലെ അടുക്കൽ ബലമായി അറിയിക്കുന്നതാണ്."

..........................................................

അക്രമങ്ങൾ ചെയ്യുന്നവരും, കൈക്കൂലിവാങ്ങുന്നവ

ങ്ങം ആയ തഹശീൽദാരന്മാർ തുടങ്ങിയുള്ള ഉദ്യോഗസ്ഥന്മാരെ അപ്പഴപ്പോൾ ഞാൻ ശിക്ഷിച്ചുവന്നു. ഇതിനെപ്പററി വളരെ തൃപ്തിപ്പെട്ടു മാറിപ്പോയ ടിവാൻ എനിക്കയച്ചുതന്ന ഒരു എഴുത്തിൻെറ പകൎപ്പും താഴെ ചേൎക്കുന്നു:—

Trivandrum,
16th October 1865.

My dear Sir,

I am very glad to see such evidences of your desire to prevent corruption in your subordinates.

That case of the Vycome Tahsildar I have gone through. I will enable you to make a *good* example of that Tannah naick. I hope it will have an excellent effect. About the Tahsildar I am much disappointed. As you say these people repay us by misconduct for support and advancement. I shall try to bring him down a degree lower as you recommend.

The Alangad man should also be watched through in the particular case. I do not think he has acted from corrupt motives. At any rate you are yourself doubtful and we should give the benefit of doubt to him. In watching any one, however, it should not be and should not even *seem* that we *wish* and are anxious to bring the man into

scrape. Such a thing discourages an honest or a reformed man as much as a dis-honest man.

It is very important to raise the moral standard of the administration throughout and for this I must depend upon the exertions of the peishkars to assist me. You see the Peishkars cannot suppose that they have come to the end of their career; not so. They must not forget future prospects. Possibly much higher stations will be open to them on some of them. But the vigor and purity of their management as Peishkars will largely and ought solely to decide their destiny.

Will you give me the names of any persons under you who you think are best qualified for the post of Tahsildar? Give me 2 or3 names and give me their qualifications on revenue and Police matters with length of service. Do not please let them know anything about it. I mean to keep the list for consideration and use.

Yours very sincerely,
(Sd) T. MADAVA RAO.

M. R. Ry.
Shunguny Menon,
Dewan Peishkar.

...................................................................

മേൽ കാണിച്ച റിപ്പോൎട്ടിലും, എഴുത്തുകളിലും നിന്നു ശങ്കുണ്ണിമേനവൻ ഈ രാജ്യത്തിലേക്കു വേണ്ടി എന്തെല്ലാം ഗുണങ്ങൾ ചെയ്തിട്ടുണ്ടെന്നു പ്രത്യക്ഷപ്പെടുന്നു.

൧൮൭൭-ൽ ദിവാൻ ശേഷയ്യാശാസ്ത്രി പെൻഷൻ പറ്റി പിരിഞ്ഞു. അതിനു പകരം ദിവാനായി പേഷ്കാർ ശങ്കുണ്ണിമേനവനെ നിയമിക്കണം എന്നു നിശ്ചയിച്ചു കല്പിച്ചു എഴുതിയച്ചു ചോദിപ്പിച്ചതിൽ ശങ്കുണ്ണിമേനവൻ കൊടുത്ത മറുപടി ആൎക്കാണു് അത്ഭുതം ഉണ്ടാകാത്തതു്. തനിക്കു വാൎദ്ധക്യകാലമായിരിക്കുന്നതിനാൽ താൻ ഏററു നടത്തേണ്ടതായ ഭാരമേറിയ ജോലി തന്റെ മനസ്സാക്ഷിക്കു അനുകൂലമായി ചെയ്വാൻ സാധിക്കയില്ലെന്നും, താൻ എഴുതാൻ തുടങ്ങിയിരിക്കുന്ന തിരുവിതാംകൂർ ചരിത്രം "ദിവാൻജി ഉദ്യോഗം കയ്യേല്ക്കുന്ന പക്ഷം മുഴുവനാക്കാൻ സാധിക്കയില്ലെന്നും, ഈ കാരണങ്ങളാൽ താൻ ദിവാൻ ഉദ്യോഗത്തെ വന്ദനപുരസ്സരം വേണ്ടെന്നു വയ്ക്കുന്നു എന്നും ആയിരുന്നു ഈ രസമേറിയ മറുപടി.

ശങ്കുണ്ണിമേനവൻ ഈ ഉദ്യോഗം വേണ്ടെന്നു പറകയാൽ പേഷ്കാർ നാണുപിള്ളയെ ദിവാനായി നിയമിച്ചു നീട്ടുകൊടുത്തു. നാണുപിള്ള ദിവാൻ ഉദ്യോഗം ചാൎജ്ജെടുത്ത വിവരം ഇപ്രകാരം ഒരു ഉത്തരവിനാൽ ശങ്കുണ്ണിമേനവനെ അറിയിച്ചു.

നമ്പ്ര ൪-ാമതു. രായസം.

ഇവിടത്തെ ചെയ്തി ആവിതു. നമ്മുടെ ദിവാൻ ഉദ്യോഗത്തിനു നിശ്ചയിച്ചു ഇന്നേദിവസം കല്പിച്ചുനീ

ട്ടു തന്റെ രാജ്യകാൎയ്യങ്ങൾ വിചാരിച്ചുവരുന്നതാകകൊണ്ടു ഈ വിവരം പേഷ്കാർ അറിയുന്നതിനു വേണ്ടി എഴുതി അയക്കുന്നു. ഇച്ചീട്ടി എല്ലാം കൃഷ്ണപിള്ള വായിച്ചു ശങ്കുണ്ണിമേനോൻ ദിവാൻപേഷ്കാരെ കേൾപ്പിച്ചു മെവക്കയും വേണം. ഇച്ചീട്ടിക്കു സാധനം എഴുതിയ ദിവാൻ നാഗൻനാരായണൻ (ഒപ്പ്.)

൧൦൫൩-ാമാണ്ടു ആവണിമാസം ൩-ാംനു.

ഈ ഉത്തരവു കിട്ടിയ ഉടൻ പേഷ്കാർ ശങ്കുണ്ണിമേനവനു വളരെ സന്തോഷമായി. ഇതിനെ സംബന്ധിച്ചു ആ ഉത്തരവിൽ തന്നെ മാറിജിനിൽ ഇപ്രകാരം എഴുതി.

"൪-ാംനു കാലത്തു ൮ മണിക്കു.

വളരെ സന്തോഷം. ൯൯൨-ാമാണ്ടു രാമൻമേനോൻ ദിവാൻജി അവർകളെ ദളവാസ്ഥാനത്തിൽ ആക്കിയതിൽ പിന്നെ ഈ മാസം ൩-ാംനു മാത്രമാണു ശൂദ്രൎക്കു ദിവാൻഉദ്യോഗം ഉണ്ടായതു്. ഈ തിരുമനസ്സിലെ രാജ്യഭാരകാലത്തു അനേകം കാൎയ്യങ്ങൾ സാധിച്ചിട്ടുള്ളതിൽ ഇതും മുഖ്യമായിട്ടുള്ള ഒരു അവസ്ഥ ആകുന്നു."

ദിവാൻ നാണുപിള്ളയെ ഉദ്യോഗത്തിനു നിയമിച്ചു ഈ ഇടക്കു ശങ്കുണ്ണിമേനവൻ മദ്രാസിൽ പഠിച്ചുകൊണ്ടിരുന്ന തന്റെ മക്കൾക്കു എഴുതിയ ചില എഴുത്തുകളിൽ നിന്നും ഏതാനും ഭാഗങ്ങളെ താഴെ ചേൎക്കുന്നു.

................ Our good and highly fortunate friend Nanu Pillay is to be the Acting Dewan ........................(Letter dated 17th August 1877)

.........................................................The new Dewan received his commission yesterday.................... (23rd August 1877).

.....................Does any one know that I had declined to accept the big office ?....The people will understand me when my book is out. They will justify me for declining the great position in after-times. "......... ..................

ദിവാൻ നാണുപിള്ള താൻ ചാർജ്ജെടുത്ത വിവരം മുറയ്ക്കു ഡിപ്പാർട്ടുമെൻറിലായി എഴുതിയതു കൂടാതെ പ്രത്യേകം പ്രൈവററായും ഒരു എഴുത്തയച്ചു. അതു ഇപ്രകാരമായിരുന്നു:—

Trivandrum,
17th August 1877.

My Dear Sir,

You will certainly feel happy to hear as my sincere well-wisher and friend that His Highness Our Gracious Sovereign has been pleased to give me a commission to-day appointing me as the Dewan of Travancore vice Seshia Sastri retired. I least expected that I would be made the permanent incumbent of the charge intended for me. While I am sure to receive hearty congratulations from my well-wishers amongst whom you are true in letter and spirit, I assure you I reserve my indulgence of self gratulation until I shall have established a reputation in the performance of my responsible duties.

The fuss incidental to the receipt of the Dewan's commission precludes me the pleasure of writing a long letter.

Yours very sincerely,
(Sd) N. Nanoo Pillay.

To

P. Shungunny Menon Esq,
Dewan Peishcar.

തന്റെ പ്രത്യേക ഇഷ്ടനായിരുന്ന നാണുപിള്ള പേഷ്കാരെ ദിവാൻജി ആക്കിയതിൽ വച്ചു വളരെ സന്തോഷമുണ്ടെന്നും, ഈ കാൎയ്യത്തിൽ തിരുമനസ്സിലെ പ്രവൃത്തി ഏററവും ഉചിതവും, ശ്ലാഘനീയവും ആയിരിക്കുന്നു എന്നും, അതിലേക്കായി താൻ തിരുമനസ്സിലെ അനുമോദിക്കുന്നു എന്നും മററും കാണിച്ചു ഒരു ദീൎഘലേഖനം പേഷ്കാർ ശങ്കുണ്ണിമേനവൻ മഹാരാജാവിനും അയച്ചു. ഇതു തിരുമനസ്സിലേക്ക വളരെ ആനന്ദം ഉണ്ടാക്കി അവിടുന്നു ഇപ്രകാരം ഒരു മറുപടിയും അയച്ചു:—

12th September 18·7.

My dear Peishcar,

I was much gratified to learn by your letter that you were so much pleased with the recent advancement of Nanoo Pillay to the post of the Dewan and I cannot have a more faithfully attached and true loyal servant than yourself to sympathise with me on the occasion of the Government's acceeding to

my wishes of selecting my ministers from my own service, especially a Malayalee. I trust Nanoo Pillay will do full justice and credit to my selection and would enjoy my confidence and support. I am very glad that the History you write is almost ready. With my very best wishes,

I remain,

Yours very sincerely,

(Sd.) RAMA VARMA·

അടുത്ത കൊല്ലത്തിൽ ബറോഡാ ദിവാൻ സർ. ടി. മാധവരായർ തിരുവിതാംകൂറിലേക്കു വന്നിരുന്നു. തിരിച്ചു പോകുംവഴി പേഷ്കാർ ശങ്കുണ്ണിമേനവന്റെ സ്ഥലത്തും ചെന്നിരുന്നു. ആ അവസരത്തിൽ തന്റെ കീഴ് പതിവന്ദനരിച്ചു മാധവരായരെ വേണ്ടപോലെ എല്ലാം സൽക്കരിച്ചും, ബഹുമാനിച്ചും യാത്ര അയച്ചു ഈ വകയിലും പേഷ്കാർ ശങ്കുണ്ണിമേനവനുണ്ടായിരുന്ന ഒരു സാമർത്ഥ്യം ഒന്നുവേറെ തന്നെ ആണ്. അരൂക്കുറ്റി വിട്ടുപോകുന്ന അവസരത്തിൽ മാധവരായർ ശങ്കുണ്ണിമേനവനു ഒരു എഴുത്തും, ഒരു സ്വർണ്ണവാച്ചും, ചങ്ങലയും കൊടുത്തയച്ചു. ആ എഴുത്തു ഇപ്രകാരമായിരുന്നു:

Arukutty,

16th February 1878.

My Dear Shungunny Menon

I am really very glad that I have been able to meet you in your own Division before leaving Travancore this time, and all the

more so, because it is so long as six years since I last had that pleasure, and also because it is impossible to say when I should be in a position to visit Travancore again.

I thank you heartily for all the kind attention you have given me during my short stay in your Division. I wish I could have somewhat prolonged that stay, but as I have already informed you, I have received a telegram urgently requesting me to return to Baroda without delay.

On this occasion I cannot but recall many of the incidents of our long friendship. You were the earliest to visit me on my arrival at Trivandrum when I entered the Travancore service. We used to spend so many evenings in discussing plans for the improvement and progressive development of Travancore. We were then for many years associated in office in practically giving effect to some of those plans. I should be wanting in duty and justice, were I not to acknowledge the very valuable co-operation I received from you during my long tenure of the office of Dewan in Travancore. Your services in suppressing crimes, in promoting public tranquility and order, and in advancing the revenues of the State were of special value, I liberally availed myself of your ample stores of useful in.

ഴുതുകത്തു ചെയ്തു. ഈ വിവരം മേനവൻ അറിഞ്ഞപ്പോൾ സംഗതികളുടെ വാസ്തവ സ്ഥിതിയെയും റസിഡന്റിന്റെ അടുക്കൽ കമ്മറിപ്പോർട്ട് കൊടുക്കുന്ന ആളുകളെപ്പററിയും, അവരുടെ ഉദ്ദേശങ്ങളെപ്പററിയും മററും വിശദമായി രണ്ടു എഴുത്തു തിരുമനസ്സിലേക്കു എഴുതി അയച്ചു. ആ പ്രൈവററു എഴുത്തുകൾക്കു വന്നതായ രണ്ടു മറുപടികളെ താഴെ ചേർക്കുന്നു.

(1)

20th February 1877.

My dear Peishcar,

I have to thank you much for your note and its enclosures herewith returned. You should not for a moment even dream that any such idea as you were led to suspect had ever entered into my head, or will enter, as I am fully convinced that I cannot have a more truly loyal and ever sincerely attached servant than yourself of whose fidelity and devotion I have had already ample proofs. * * * * * * With best wishes.

I remain,

Yours very sincerely,

RAMA VARMA.

(2)

9th April, 1877.

My dear Peishcar,

I was quite delighted with your letter and its enclosure. Be assured that you shall al-

ways have my unqualified support, kindness and protection, as I cannot have a more truly loyal, attached and devoted servant and more faithful dependant than yourself. I have arranged with the Dewan for the continuance of the Military guard of which you had written. With best wishes,

I remain,

Yours very sincerely,

(Sd.) RAMA VARMA.

ഈ എഴുത്തുകൾകൊണ്ടു മഹാരാജാവു തിരുമനസ്സിലേക്കു ശങ്കുണ്ണിമേനവനെ കുറിച്ചു എത്രത്തോളം പ്രീതിയുണ്ടായിരുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. എന്നു മാത്രമല്ലാ വേലയിൽനിന്നും ഉടനെ പിരിക്കണമെന്നു ബ്രിട്ടീഷ് റസിഡണ്ടു തുടരെത്തുടരെ എഴുതിക്കൊണ്ടിരുന്ന ഈ ഗഡുവിൽ അദ്ദേഹത്തിനു കഴിവുള്ളെടത്തോളം കാലം ജോലിചെയ്യുന്നതിനു അനുവദിച്ചതുകൂടാതെ ഒരു പേഷ്കാൎക്കും അനുവദിച്ചുകൊടുക്കാത്തതും ബഹുമാനസൂചകവുമായ പട്ടാളം ഗാൎഡ് കൂടി പേഷ്കാൎക്കു വിട്ടുകൊടുക്കാൻ കല്പിച്ചനുവദിച്ചതു ഏററവും അഭിമാനകരമാണെന്നു പ്രത്യേകം പറയേണ്ടതില്ല. ആദ്യം ഈ ഗാൎഡ് ബൌണ്ടറി കമ്മിഷൻവക റിക്കാൎഡ് സൂക്ഷിക്കാനായിട്ടാണ് അനുവദിച്ചു കൊടുത്തതു്. എന്നാൽ ആ ജോലി നിറുത്തലാക്കിയ ഉടൻ ഗാൎഡുകാരെ തിരിച്ചു വിളിക്കണം എന്നു ദിവാൻജി എഴുതി. എന്നാൽ കല്പിച്ചു അതു സമ്മതിക്കാതെ പേഷ്കാരുടെ അകമ്പടിക്കായി അനുവദിച്ചുകൊടുത്തു.

൧൮൭൭-ലെ നവമ്പ്ര മാസത്തിൽ ഇൻഡ്യാചക്രവത്തി തിരുവിതാംകൂർ മഹാരാജാവിനു ഒരു വിശേഷമായ കൊടി സമ്മാനിക്ക ഉണ്ടായി. ഈ സംഗതിയെപ്പററി അനുമോദിച്ചും മററും മേനവൻ മഹാരാജാവു തിരുമനസ്സിലേക്ക ഒരു എഴുത്തയച്ചിരുന്നു. അതു തിരുമനസ്സിലേക്ക വളരെ സന്തോഷമാകയും കല്പിച്ചു മേനവനു ഇപ്രകാരം ഒരു മറുപടി കൊടുക്കയും ചെയ്തു:—

5th November 1877-

My dear Peishcar,

I am in receipt of your letter and my best thanks are due to your cordial congratulation on the occasion of my being honoured with the Banner from Her Majesty the Empress of India. I also see that the Resident's mind is much prejudiced against you and there would be no any other source to have done so but from************as you judiciously observed in your note. I shall of course take the earliest opportunity, if possible, by personally assuring him of your antecedents and erradicating from his mind any unfounded impression he has led to entertain about you by misrepresentations. Nanoo Pillay is getting on smoothly and I hope you also find the same in him. With best wishes,

I remain,

Yours very sincerely,

RAMA VARMA.

ശേഷയ്യാശാസ്ത്രിയുടെ കാലത്തു ബവുണ്ടറികമ്മിഷൻ ഏൎപ്പെടുത്തി വേണ്ട വ്യവസ്ഥകൾ എല്ലാം ചെയ്തതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ഈ വക തൎക്കം മുഴുവനും അവസാനിക്കാത്തതിനാൽ ദിവാൻ നാണുപിള്ളയുടെ കാലത്തു ബ്രിട്ടീഷ് ഗവണ്മെന്റുമായി എഴുത്തുകുത്തു നടത്തി റസിഡണ്ടിന്റെ മദ്ധ്യസ്ഥതയിൽ എല്ലാ തൎക്കങ്ങളും തീൎക്കണം എന്നു തീൎമാനിച്ചു ഈ തീൎമാനപ്രകാരം റസിഡണ്ട് ഹാനിങ്ങ്ടൺ സായ്പു മദ്ധ്യസ്ഥനായി വാദങ്ങൾ തീൎത്തു ഉടമ്പടി എഴുതി ഒപ്പിടുവാനായി കൊച്ചിദിവാൻ ശങ്കുണ്ണിമേനവനും തിരുവിതാംകൂർ ദിവാൻ നാണുപിള്ളയും കൊല്ലത്തുവന്നു ചേരണം എന്നും, കൊല്ലത്തു റസിഡണ്ടിന്റെ മുമ്പാകെവച്ചുതന്നെ കരാർ എഴുതി ഒപ്പിടണമെന്നുമായിരുന്നു നിശ്ചയം. ഈ അവസരത്തിൽ ശങ്കുണ്ണിമേനവൻ പേഷ്കാർകുടി ദിവാൻ നാണുപിള്ളയുടെ സഹായത്തിനു എത്തണമെന്നു കല്പന ഉണ്ടായി. കൊച്ചി ദിവാൻ പരിവാരസമേതം കൊല്ലത്തു എത്തി. പേഷ്കാർ ശങ്കുണ്ണിമേനവനു ദേഹത്തിനു നല്ല സുഖമില്ലായിരുന്നു എന്നു വരികിലും തന്റെ കൃത്യനിഷ്ഠയേയും, സ്വരാജ്യസ്നേഹത്തേയും വിചാരിച്ചു കൊല്ലത്തു വന്നു. എല്ലാപേരും കൂടി കൊല്ലത്തു റസിഡണ്ടുബങ്കളാവിൽ വച്ചു ആലോചിച്ചു കരാറിന്റെ ഒരു പകൎപ്പു തയ്യാറാക്കുവാൻ നിശ്ചയിച്ചതിൽ അഭിപ്രായഭേദം കൊണ്ടു യോജിക്കുവാൻ സാധിച്ചില്ല. ചില പ്രത്യേകകാരണങ്ങളാൽ കൊച്ചിദിവാൻ അസലിൽ

ഒപ്പിട്ടില്ല. അങ്ങിനെ യോഗം പിരിഞ്ഞു. ഈ യോഗം കൂടിയതിനെ സംബന്ധിച്ചു കൊച്ചിദിവാൻ ശങ്കുണ്ണിമേനവൻ എഴുതി വച്ചിരുന്ന ഡയറിൽനിന്നു ഏതാനും ഭാഗം താഴെ ചേക്കുന്നു.

കൊല്ലം

17th to 20th October 1878.

18th Oct.

നാണുപിള്ള ദിവാൻ പതിനൊന്നേമുക്കാൽ മണിക്കു എന്റെ വാസസ്ഥലത്തു വന്നു. ഞങ്ങൾ ഒരുമിച്ചു കൊല്ലം റസിഡന്റു ബങ്കളാവിലേക്കു പോയി. നാണുപിള്ള റസിഡണ്ടിന്റെ കയ്യിൽ ഒരു മെമ്മോ കൊടുത്തു. മിസ്റ്റർ ഹാനിങ്ങ്ടൺ പേഷ്കാർ ശങ്കരയ്യർ എഴുതിയിരുന്നതിൽനിന്നു ചില ഭാഗങ്ങൾ വായിച്ചു. പിന്നീടു രണ്ടു രാജ്യക്കാരും തമ്മിൽ സമ്മതിച്ചെഴുതേണ്ടുന്ന ഉടമ്പടിയുടെ ഒരു പകർപ്പു തയാറാക്കി. അതിൽ ഇളങ്ങനപ്പുഴ മുതലായ സ്ഥലങ്ങളുടെ തക്കത്തെപ്പററിയുള്ള രേഖകൾ മുതലായതു ജൂലൈ മാസം ൧-ാം൹-ക്കു മുമ്പു റസിഡണ്ടിന്റെ പക്കൽ അയച്ചുകൊടുക്കണം എന്നും റസിഡണ്ടിന്റെ തീച്ച് അവസാന തീച്ച്യായി വിചാരിച്ചുകൊള്ളണമെന്നും, അതൃത്തികൾ തിരിച്ചു കല്ലിടുന്നതിനു രണ്ടു രാജ്യക്കാരും കമ്മിഷണന്മാരെ നിയമിക്കണം എന്നും അവർ കൂടി നിശ്ചയിച്ചു അതൃത്തി തിരിക്കണമെന്നും, അവർ തമ്മിൽ അഭിപ്രായ വ്യത്യാസമുണ്ടായാൽ അവയെപ്പററി രണ്ടു ദിവാൻജിമാരും കൂടി ആലോചിച്ചു തീച്ച് ചെയ്യണമെന്നും ദിവാൻജിമാർ തമ്മിലും അഭിപ്രായ വ്യത്യാസ

മുണ്ടായാൽ മദ്ധ്യസ്ഥന്റെ നിലയിൽ റസിഡണ്ടു ചെയ്യുന്ന തീൎപ്പു അവസാനതീൎപ്പായി വിചാരിക്കണമെന്നും മററും വിവരിച്ചിരുന്നു..................

............൧൯·൦൩– രാവിലെ തിരുവിതാംകൂർ ദിവാൻജിയെ കാണുവാൻ പോയിരുന്നു. ഉടമ്പടിയുടെ ഓരോഭാഗങ്ങളെപ്പററിയും വളരെ തൎക്കമുണ്ടായി. ഇടിയറ മലയെ സംബന്ധിച്ചിട്ടുള്ള തൎക്കംകൂടി ഈ ഉടമ്പടിയിൽ ചേൎക്കണമെന്നു ഞാൻ നിർബ്ബന്ധിച്ചു. എന്നാൽ ആ സംഗതി വളരെക്കാലം മുമ്പുതന്നെ തീൎച്ചചെയ്തുപോയി എന്നും, അതു ഈ ഉടമ്പടിയിൽ ചേൎത്താൽ ഇതുവരെ അതു തീൎച്ചയാകാത്ത ഒരു സംഗതിയാണെന്നു വിചാരിക്കുമെന്നും ഈ കാരണങ്ങളാൽ ആ ഒരു സംഗതി ഈ ഉടമ്പടിയിൽ ചേൎക്കാൻ നിവൃത്തിയില്ലെന്നും തിരുവിതാംകൂർദിവാൻ നിർബ്ബന്ധമായി പറഞ്ഞു. മലയാററൂർ മലകളുടെ മേലുള്ള സർവ്വാവകാശവും ഒഴിഞ്ഞുകൊടുത്തിരിക്കുന്നതായി കാണിക്കുന്ന ഒരു തിരുവെഴുത്തുവിളംബരത്തിന്റെ കാപ്പി അവർ കാണിച്ചു. അതിൽ ഇടിയറ മലകൾകൂടി ഉൾപ്പെട്ടിട്ടുണ്ടെന്നു പറയുന്നു. മുമ്പു തീൎച്ചപ്പെട്ടുപോയ സംഗതികളെപ്പററി വീണ്ടും ആലോചിക്കുന്നതല്ല! എന്നുള്ള ഒരു ഭാഗംകൂടി ഈ ഉടമ്പടിയിൽ ചേൎക്കണമെന്നു അവർ പറയുന്നു. ഇതിന്റെ ഉദ്ദേശം ഞാൻ ഇടിയറ മലകൾ മുതലായ ചില പ്രദേശങ്ങളുടെ അവകാശത്തെപ്പററി വാദിക്കുന്നതു ഫലിക്കാതെയിരിക്കുവാനാണ്. എന്നാൽ ഞാൻ ഈ ഭാഗത്തെപ്പററി വളരെ ബലമായി തടുത്തു പറഞ്ഞു. റസിഡണ്ടു ഇന്നേദിവസം വയ്യുന്നേരം

തിരുവനന്തപുരത്തെയ്ക്ക പോകുന്നതിനാൽ ഞങ്ങൾ രണ്ടാളും റസിഡൻസിക്ക ചെല്ലണമൊ എന്ന ഒരെഴുത്ത റസിഡണ്ട മിസ്റ്റർ ഹാനിങ്ങ്ടൺ കൊടുത്തയച്ചു. എന്നാൽ ഞാൻ താമസിക്കുന്ന സ്ഥലത്തു പത്തുമണി കഴിഞ്ഞു എന്നെ കാണ്മാൻ വരാമെന്നും എഴുതിയിരുന്നു. ഞങ്ങൾ രണ്ടാളുംകൂടി ഒന്നോ രണ്ടോ മണിക്കു അദ്ദേഹത്തെ കാണ്മാൻ ചെല്ലാമെന്നും എഴുതി അയച്ചു ......... നാളെ തിരിയെ പോകാമെന്ന തീർച്ചയാക്കി. ആലപ്പുഴക്കും എറണാകുളത്തെയ്ക്കും വിവരത്തിന്ന കമ്പിയയച്ചു. ദിവാൻജിയും പേഷ്കാർ ശങ്കുണ്ണിമേനവനും ൧൨ മണിക്ക എന്നെ കാണ്മാൻ വന്നു.... ........................ റസിഡൻസിയിൽ വച്ചു ഉടമ്പടിയിൽ ചെൎക്കണമെന്ന അവർ പറഞ്ഞ ഭാഗത്തെപ്പററി എതിൎത്തു വാദിച്ചു. റസിഡണ്ട ആ ഭാഗത്തെപ്പററി ആലോചിച്ചു തീർച്ച ചെയ്തു കൊള്ളാമെന്ന പറഞ്ഞു......... പേഷ്കാർ ശങ്കുണ്ണിമേനവനും ഞങ്ങളുടെ കൂടെ ഉണ്ടായിരുന്നു............ ...........

## നമ്പ്ര ൨൪.

### വൃശ്ചികം ൧൦-ാം ൹.

തിരുവിതാംകൂർ ദിവാൻജിയുടെ ഒരു എഴുത്തിന്റെ കാപ്പിയും അടക്കം ചെയ്തു റസിഡണ്ടിന്റെ ഒരു എഴുത്തു കിട്ടി. അതിൽ ഇഡിയറ മലകൾ മുതലായ സ്ഥലങ്ങളെ ഉടമ്പടിയിൽ കൊള്ളിച്ചുകൂടാ എന്ന പറഞ്ഞിരുന്നു. എന്നാൽ ഞാൻ ഇതിനെ സമ്മതിച്ചില്ല. തൃപ്പൂണിത്തുറ ചെന്നു രാജാവിനോട

വിവരം അറിയിച്ചു. എന്റെ അഭിപ്രായത്തിൽ തന്നെ അവിടുന്നും ചേൎന്നു. ഞാൻ തിരുവിതാംകൂർകാരുടെ അഭിപ്രായത്തിൽ ചേരാത്ത എതൃത്തു പറഞ്ഞ ഭാഗത്തെപ്പററി അവിടുന്നും സന്തോഷിച്ചു....

നവമ്പ്ര ൨൭.

റെസിഡണ്ട് ഇന്നു രാവിലെ എറണാകുളത്തു വന്നു. ഞാൻ ചെന്നുകണ്ടു. അവരുടെ അഭിപ്രായപ്രകാരം ഉടമ്പടി എഴുതി സമ്മതിക്കുന്നതിനു മനസ്സില്ലെന്നും; അതിന്റെ കാരണം വിശദമായി പറഞ്ഞു മനസ്സിലാക്കാമെന്നും പറഞ്ഞു................"

കൊല്ലത്തെ ഈ കാൺഫറൻസ് കഴിഞ്ഞ ശേഷം ശങ്കുണ്ണിമേനവൻ അവധി എടുക്കാൻ തീൎച്ചയാക്കി. ഇപ്പോൾ മേനവന്നു ൬൰ വയസ്സ് കഴിഞ്ഞു. വളരെക്കൊല്ലങ്ങളായി ഇടവിടാതെ സൎക്കാർജ്ജോലിയിലും, പുസ്തകം എഴുത്തിലും അതി ശ്രമപ്പെട്ടതിന്റെ ഫലമായി മേനവനെ ഓരോ സുഖക്കേടുകൾ വന്നു ഉപദ്രവിച്ചു തുടങ്ങി അതിനാൽ ൧൦൫൪ വൃശ്ചികം ൧-ാംനു- മുതൽ മൂന്നു മാസത്തെ അവധിക്കു ആദ്യം അപേക്ഷിച്ചു. ഈ അവധി ഉപയോഗിക്കുന്നതിനിടക്കു ഇതിനെ തുടൎന്നു രണ്ടുമാസത്തേക്കു കൂടി പ്രിവിലേജ് അവധി വേണമെന്നു മേനവൻ അപേക്ഷിച്ചു വാങ്ങിച്ചു. ഈ രണ്ടാമത്തെ അവധിക്കപേക്ഷിച്ച സമയം തിരുമനസ്സിലേക്കു അയച്ച ഒരു എഴുത്തിനു ഇപ്രകാരം കല്പിച്ചു മറുപടി അയച്ചിരുന്നു.

....................Yours duly reached my hands. Dewan showed me your letter to him also.

As requested two months' leave will be granted at once. Resident strongly urged your retirement on account of your ill-health but I told him I will duly consider the matter. Of course as a most loyal, faithful and long attached energetic public servant be assured that every consideration and indulgence will be shown towards you. You may take even three months' privilege leave more, of course on full pay and after that if necessary two or three months' leave more will be granted........ .... ....... .......I will be only sorry to lose you. I think within six months you will be able to present your History, of course while in office..................................."

ഇങ്ങനെ അവധിയിൽ ഇരിക്കുമ്പോൾ ൧൦൭൮ മീനത്തിൽ തിരുമനസ്സിലെ തിരുനാളിനു തിരുവനന്തപുരത്തേക്കു പോകാൻ നിശ്ചയിച്ചു തിരുമേനിക്കു എഴുതി അയച്ചു. അതിലേക്കു ഇപ്രകാരം ഒരു മറുപടികിട്ടി.

Yours came to hand. As my birthday is to come in a couple of days you could hardly come here now. So you need not take the trouble of doing so now. I shall of course, give my best consideration to the several points alluded to in your letter. I would wish that you would serve for a few years more. ....... ...................................I trust you are well

now. I am very glad that your second son has passed his B. A. this year. All well here. With best wishes.

I remain,
Yours very sincerely,
Rama Vurma.

ഇതിനിടക്ക് ശങ്കുണ്ണിമേനവൻ വളരെക്കാലമായി ശ്രമപ്പെട്ടു എഴുതുവാൻ ആരംഭിച്ചിരുന്ന "തിരുവിതാംകൂർ ചരിത്രം അച്ചടിച്ചു തീൎന്നു, എഴുതുന്നതിനു ആരംഭിച്ചിട്ടു കുറെക്കാലം മുമ്പായിരുന്നു എന്നു വരികിലും ഏകദേശം അഞ്ചു അദ്ധ്യായം എഴുതി തീൎന്നപ്പോൾ അന്നത്തെ ദിവാനായിരുന്ന മാധവരായർ ഒരു ചരിത്രം എഴുതുന്നു എന്നു അറിവുകിട്ടുകയാൽ ഈ വേല നിറുത്തി വെച്ചു. എന്നാൽ അദ്ദേഹം എഴുതിയതു രണ്ടുരാജാക്കന്മാരുടെ ഭരണകാലത്തെ ചരിത്രം മാത്രമാകുന്നെന്നു അറിവുകിട്ടിയപ്പോൾ തന്റെ പൂൎവ്വപ്രയത്നത്തെ വീണ്ടും തുടൎന്നു എഴുതുവാൻ തുടങ്ങി.

ഒരു രാജ്യത്തിന്റെ ആദി ചരിത്രം എഴുതുക എന്നതു എത്രത്തോളം ശ്രമവും ബുദ്ധിമുട്ടും ആണെന്നു എന്തെങ്കിലും എഴുതുവാൻ തുടങ്ങുന്നവൎക്കു മാത്രമേ അറിയാവു. തിരുവിതാംകൂർ രാജ്യത്തിന്റെ ചരിത്രത്തെപ്പററി പാച്ചുമൂത്തതു ഒരു ചെറിയ പുസ്തകം എഴുതിയിട്ടുണ്ടായിരുന്നു എങ്കിലും, അതിലുണ്ടായിരുന്ന അനേക ഭാഗങ്ങൾ അത്ര ശരിയല്ലെന്നു പിന്നീടു അറിയാൻ ഇടയായതുകൊണ്ടു ശങ്കുണ്ണിമേനവൻ കഴിയുന്നതും ശരിയായ വിവരങ്ങൾ അന്വേഷി

ങ്ങും അന്വേഷിച്ചു കുറിച്ചെടുത്തു ഏററവും വിശ്വാസയോഗ്യവും ദീൎഘവും ആയ ഒരു ചരിത്രം ഇംഗ്ലീഷിൽ എഴുതി ഉണ്ടാക്കി മദ്രാസിൽ പ്രസിദ്ധപ്പെടുത്തി. ഈ പുസ്തകം ഇന്നും ഏററവും വിശേഷപ്പെട്ട ഒരു റിക്കാട്ടായി എല്ലാവരും ഗണിച്ചുവരുന്നുണ്ട്.

ഇയ്യാണ്ടു ഡിസംബർ മാസത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു മദ്രാസിലെക്കു എഴുന്നെള്ളുന്നവഴി വൈക്കത്തു താമസമുണ്ടായിരുന്നു. ആ ഗഡുവിൽ മേനവൻ വൈക്കത്തു ചെന്നു മുഖം കാണിച്ചു 'തിരുവിതാംകൂർ ചരിത്രം' അടിയറവച്ചു. കല്പിച്ചു പുസ്തകം നോക്കി വളരെ സന്തോഷിക്കയും, മേനവന്റെ ശ്രമങ്ങളെപ്പററി വളരെ ശ്ലാഘിക്കയും ചെയ്തു. മേനവൻ എത്രയും പ്രധാനമായി കരുതിയിരുന്നതും തന്റെ പൂൎണ്ണഭക്തിവിശ്വാസങ്ങൾക്കു സങ്കേതമായി തീൎന്നിട്ടുള്ളതുമായ വയ്ക്കത്തു പെരുന്തിരുകോവിലപ്പന്റെ സന്നിധിയിൽ വച്ചു തന്റെ ദീൎഘകാല സൎവീസിന്റെ ഫലമായി തീൎന്ന ഈ ചരിത്രത്തെ തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ സമൎപ്പിക്കുവാൻ സംഗതിവന്നതിൽ മേനവൻ എത്രമയാ കൃതാൎത്ഥനായി എന്നു പറയേണ്ടതില്ലല്ലോ. ജന്മസാഫല്യം തനിക്കു സിദ്ധിച്ചു എന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം.

പിന്നീടു ഈ ചരിത്രത്തിന്റെ ഓരോപ്രതി ഇളയ രാജാവു തിരുമനസ്സിലേക്കും, മൈസൂർ, ബറോഡ, ഇൻഡൂർ മുതലായ രാജ്യങ്ങളിലെ രാജാക്കന്മാ

ക്കും,. ദിവാൻജിമാൎക്കും, മദ്രാസ്, ബാംബെ, ഇവിട ങ്ങളിലെ ഗവൎണ്ണർമാൎക്കും, വൈസ്രായിക്കും, സ്റ്റേററു സിക്രട്ടറിക്കും ഇംഗ്ലാണ്ടിലെ അനേക പ്രഭുക്കന്മാൎക്കും മററും അയച്ചുകൊടുക്കയും അവരിടെ പക്കൽനി ന്നെല്ലാം ഏററവും പ്രശംസനീയമായ മറുപടികൾ കിട്ടുകയും ചെയ്തിട്ടുണ്ട്. ഇൻഡ്യയിലെ അനേക പത്രങ്ങളും, ഈ പുസ്തകത്തെ വളരെ ശ്ലാഘിച്ചിട്ടുണ്ട്.

ഈ തിരുവിതാംകൂർ ചരിത്രം എഴുതി പ്രസി ദ്ധപ്പെടുത്തുന്നതിനായി പേഷ്കാർ ശങ്കുണ്ണിമേനവൻ ചെയ്ത ശ്രമങ്ങൾക്കു കണക്കില്ല. തന്റെ സൎക്കാർ ജോലിക്കിടയിൽ രാത്രിയിലും പകലും സമയം കിട്ടു മ്പോൾ എല്ലാം ഇതിലേക്കുവേണ്ട വിവരങ്ങൾ അ ന്വേഷിച്ചു കുറിച്ചെടുത്തു വന്നിരുന്നു. ഈ പുസ്തക ത്തിനു വേണ്ട വിവരങ്ങൾ സമ്പാദിക്കുന്നതിനും, കോയമ്പത്തൂർ, തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി, മല ബാർ എന്നീ സ്ഥലങ്ങളിൽ നിന്നും ശിലാലേഖന ങ്ങളെ നോക്കി കുറിച്ചെടുത്തുകൊണ്ടുവരുന്നതിനും മററുമായി അനേക ആളുകളെ ഏൎപ്പെടുത്തിയിരുന്നു. ഈ ദിക്കുകളിൽ നിന്നും മററും അനേക റിക്കാൎട്ടുകളും പരിശോധിച്ചു എഴുതിയിട്ടുണ്ട്. തിരുവിതാംകൂർ ഗ വൎമ്മെണ്ടു റിക്കാൎട്ടുകൾ പഴയ ഓലച്ചുരുളുകൾ ചെ മ്പുപട്ടയങ്ങൾ, മുതലായവയിൽ നിന്നും അനേക വിവരങ്ങൾ മേനവൻ നോക്കി എടുത്തിട്ടുണ്ട്. ഇവ യ്ക്കെല്ലാം ആയി ശങ്കുണ്ണിമേനവനു ൩൦൦൦ രൂപാ വരെ ചിലവുണ്ട്. എത്ര തന്നെ ചിലവു വന്നാലും

തരക്കേടില്ലാ തന്റെ സ്വദേശത്തിന്റെ ഒരു ചരിത്രം എഴുതി പ്രസിദ്ധപ്പെടുത്തിയേ അടങ്ങൂ, എന്നായിരുന്നു അദ്ദേഹത്തിന്റെ സിദ്ധാന്തം. അതു ഏററവും ഫലവത്തായ് സാധിക്കയും ചെയ്തു. ഇങ്ങിനെയുള്ള ശ്രമസാദ്ധ്യമായ വേല ശങ്കുണ്ണിമേനവനെപ്പോലെയുള്ള അസാധാരണ മനുഷ്യർക്കല്ലാതെ ഇത്ര വേഗത്തിൽ സാധിക്കാൻ കഴിയുന്നതും അല്ല.

ഈ തിരുവിതാംകൂർ ചരിത്രത്തിന്റെ ഒരു നിരൂപണം ഈ ജീവചരിത്രപുസ്തകത്തിൽ ചേർക്കാനായി മിസ്റ്റർ കെ. പി. പത്മനാഭമേനവൻ എഴുതിതന്നിട്ടുള്ളതിനെ താഴെ ചേർക്കുന്നു:—

## തിരുവിതാംകൂർ ചരിത്രം.

"തിരുവിതാംകൂർരാജ്യത്തിന്റെ പൂർവ്വചരിത്രം അന്വേഷിച്ചറിഞ്ഞു് ആ ചരിത്രത്തെ ഒരു പുസ്തകരൂപമായി തന്റെ കൃത്യാന്തര ബാഹുല്യതയ്ക്കിടയിൽ എഴുതിതീർക്കുവാൻ ശങ്കുണ്ണിമേനോൻ ചെയ്തസ്ഥിരോത്സാഹം അദ്ദേഹത്തിനുള്ള ഗാഢമായ സ്വരാജ്യസ്നേഹത്തെ പൂർത്തിയായി പ്രദർശിപ്പിക്കുന്നു. വിശ്വാസയോഗ്യതയ്ക്കു പാത്രമായ ഒരു ചരിത്രം ഇല്ലെന്നുള്ള ന്യൂനതയെ പരിഹരിക്കണമെന്നുള്ള ആഗ്രഹം അദ്ദേഹത്തിന്റെ മനസ്സിൽ കുറെകാലെ ജനിച്ചിരുന്നു എന്നു പല സംഗതികളെക്കൊണ്ടും നമുക്കു വിചാരിക്കാം. ഈ താല്പര്യത്തെക്കാണിച്ചു സല്ലിവൻ, ബാലാർഡ് മുതലായ റസിഡണ്ടന്മാൎക്ക് എഴുതിയിട്ടുള്ള ചില എഴുത്തുകൾ കാണുന്നുണ്ടു് അക്കാലത്തു തിരുവിതാംകൂർ ചരിത്രമെന്നു് ഗണിക്കത്തക്കതായി

പാച്ചുമൂത്തത് എഴുതിയിട്ടുള്ള ഒരു മലയാളചെറു
പുസ്തകം മാത്രമേ ഉണ്ടായിരുന്നുള്ളു. പാച്ചുമൂത്തത്
തിരുവനന്തപുരത്തു വലിയകൊട്ടാരത്തിൽ വൈദ്യ
നായിരുന്നതുകൊണ്ട് കൊട്ടാരത്തിലെ റിക്കാൎട്ടുകളെ
വലിയതമ്പുരാൻ തിരുമനസ്സിലെ അനുമതിയോടു
കൂടി പരിശോധിച്ചറിയുന്നതിന്ന് അദ്ദേഹത്തിനു
നല്ലസൌകൎയ്യമുണ്ടായിരുന്നു. എന്നു മാത്രമല്ല ഒരു
സമൎത്ഥനായ സംസ്കൃതപണ്ഡിതരുടെ നിലയിൽ
പ്രാചീന സംസ്കൃതഗ്രന്ഥങ്ങളെ നോക്കി അറ യിൽ
നിന്നു ഗ്രഹിക്കാവുന്ന സാരമേറിയപലസംഗതികളെ
യും ഗ്രഹിക്കുന്നതിനുള്ള മാൎഗ്ഗവും അദ്ദേഹത്തിനുണ്ടായി
രുന്നു. നൂതനമായുണ്ടായ ഒരു ചരിത്രമെന്ന നിലയിൽ
പാച്ചു മൂത്തതു് ഉണ്ടാക്കിയ ചരിത്രം പ്രശംസായോ
ഗ്യമായിട്ടുള്ളതാണെന്നുള്ളതിനു സംശയമില്ലാ. എ
ന്നാൽ മൂത്തതിനു ഇംഗ്ലീഷ് ഭാഷയുടെ പരിജ്ഞാ
നം അശേഷമില്ലാതിരുന്നതിനാൽ സാരവത്തായപ
ലേ റിക്കാൎട്ടുകളെ പരിശോധിച്ചറിയുന്നതിനും തി
രുവിതാംകൂർ ചരിത്ര സംബന്ധമായി ഇംഗ്ലീഷ്പു
സ്തകങ്ങളിൽ അടങ്ങിയിട്ടുള്ള വിവരങ്ങളെ ഗ്രഹിക്കുന്ന
തിനും സാധിച്ചിട്ടില്ല. ഈവക സംഗതികളെക്കൊ
ണ്ടും ശങ്കുണ്ണി മേനോന്റെ ചരിത്രത്തിൽ ഗുണ
ദോഷനിരൂപണം ചെയ്തു പ്രസ്താവിച്ചിട്ടുള്ള മററു
സംഗതികളെക്കൊണ്ടും സ്വതേ പ്രശംസനീയമാണെ
ങ്കിലും പാച്ചു മൂത്തതിന്റെ തിരുവിതാംകൂർ ചരിത്രം
കാലാനുചിതമായിട്ടുള്ളതല്ലെന്നു ബോദ്ധ്യപ്പെടുന്ന
താണു്.

കാലം ചെല്ലുന്തോറും ചരിത്രവിഷയത്തെ സംബന്ധിച്ച് നൂതനമായ പല സംഗതികളും അറിവുകളും വെളിപ്പെട്ടു വരുന്നുണ്ട്. ശ്രീമാൻ ഗോപിനാഥറാവുവിന്റെ അന്വേഷണത്തിൽ കിട്ടിയിട്ടുള്ള പുരാതന ശിലാരേഖകളും താമ്രശാസനങ്ങളും നോക്കുക. ശങ്കുണ്ണിമേനോന്റെ ചരിത്രം തന്നെ അതുവരെയ കാലത്തു സിദ്ധിച്ചിരുന്ന അറിവിനു മതിയായതാണെന്നല്ലാതെ ഒരു പൂർണ്ണമായ ചരിത്രമെന്നോ തീരെ ദോഷരഹിതമായിട്ടുള്ളതെന്നോ വിചാരിക്കുവാൻ തരമില്ല. അമ്പതാണ്ടടുച്ചു വരെക്കൊള്ളുന്നകാലം അതിക്രമിച്ചിരിക്കുന്നു.

പാച്ചുമൂത്തതിന്റെ മലയാള ചരിത്രം പ്രസിദ്ധപ്പെടുത്തിയതു് ൧൦൪൩-ാമാണ്ടിലാണ്. ൧൦൪൫-ാമാണ്ടോടുകൂടി ശങ്കുണ്ണിമേനോൻ താൻ എഴുതിവന്നിരുന്ന ചരിത്രത്തിന്റെ ആദ്യത്തെ അഞ്ച് അദ്ധ്യായങ്ങളും എഴുതിതീർന്നു. അപ്പോൾ അന്നു തിരുവിതാംകൂറിൽ ദിവാനായിരുന്ന പ്രഖ്യാതനായ രാജാ സർ, ടി. മാധവരായരവർകൾ ഇംഗ്ലീഷിൽ ഒരു തിരുവിതാംകൂർ ചരിത്രം എഴുതുവാൻ ആരംഭിച്ചിട്ടുള്ള വിവരം അറിയുകയാൽ താൻ എഴുതിവരുന്ന ചരിത്രം ഈ മഹാന്റെ കൃതിയോടു കിടപിടിച്ചുനിൽക്കുവാൻ മാത്രം മതിയാവുന്നതല്ലെന്നു ശങ്കിച്ചു തന്റെ ഉദ്യമത്തെ നിർത്തിവച്ചു. ൧൦൪൯-ൽ സർ ടി. മാധവരായരുടെ ചരിത്രത്തിന്റെ ഒരു മലയാളതർജ്ജിമ തിരുവിതാംകൂർ ബുക്കുകമ്മിററിക്കാർ അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തി. എന്നാൽ അതിൽ രണ്ടു രാജാക്കന്മാരുടെ രാജ്യഭാര വിവരണം മാത്രമേ അടങ്ങി

യിരുന്നുള്ളു. അന്നേയ്ക്കു് സർ, ടി. മാധവരായരവർകൾ ദിവാൻ പദം ഒഴിഞ്ഞു തിരുവിതാംകൂർ വിട്ടുപോവുകയാലും വിദേശരാജ്യഭരണഭാരം വഹിക്കയാലും ആ മഹാനാൽ ആരംഭിക്കപ്പെട്ട ചരിത്രം പൂർത്തിയാകുവാൻ വഴിയില്ലെന്നുകണ്ടു് ശങ്കുണ്ണിമേനോൻ തന്റെ തൂലികയെ പിന്നെയും ഈ വിഷയത്തിൽ വ്യാപരിപ്പിക്കുക എന്നു നിശ്ചയിച്ചു.

ഉദ്യോഗത്തിൽനിന്നു പിരിയുന്നതിന്നു മുമ്പു ഈ പുസ്തകം എഴുതിത്തീൎത്തു് വലിയതമ്പുരാൻ തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ സമൎപ്പിക്കേണമെന്നു തനിക്കുണ്ടായിരുന്ന ആഗ്രഹത്തെ സാധിക്കുവാനുള്ള ഉദ്ദേശത്തോടുകൂടി ഉദ്യോഗജോലി, വസ്സൂത്തു ക്ഷേത്രം പണിമുതലായ പല തിരക്കുകൾക്കിടയിൽ അതിശ്രദ്ധയോടെ ശ്രമപ്പെട്ടു അവസരമുണ്ടാക്കി എഴുതിത്തീൎത്തു് അച്ചടിപ്പിച്ചു്, ൧൦൫൪ വൃശ്ചികത്തിൽ രാജികൊടുത്തു് ഉദ്യോഗം ഒഴിയുന്നതിന് പ്രഥമാംഗമായി എടുത്ത അവധിയുടെ ആദിയിൽ മദിരാശിക്കു് എഴുന്നള്ളുന്നവഴിയ്ക്കു് വസ്സൂത്തുവച്ചു് വലിയതമ്പുരാൻ തിരുമനസ്സിലെ തൃപ്പാദത്തിങ്കൽ തിരുമുൽക്കാഴ്ച വച്ചു് തിരുവിതാംകൂർ രാജ്യത്തു് തനിക്കുണ്ടായിരുന്ന നാല്പത്തിരണ്ടുകൊല്ലത്തെ ഉദ്യോഗസംബന്ധം അവസാനിപ്പിച്ചു.

വിശ്വസനീയമായ റിക്കാർട്ടുകളെ കിട്ടുവാനുള്ള പ്രയാസത്താലും മററും പുസ്തകം എഴുതിത്തീരുവാൻ കാലതാമസവും ബുദ്ധിമുട്ടും നേരിട്ടു. എന്നാൽ വലിയതമ്പുരാൻ തിരുമനസ്സിലെ കൃപാതിരേകത്താൽ അ

ധിക കാലവിളംബം കൂടാതെ ഇതിന്നു നിവൃത്തി ഉണ്ടായി. കൊട്ടാരം ഇൗടുവയ്പിലുള്ള അസ്സൽ റിക്കാർടുകളെ ആവശ്യപ്പെട്ടപ്രകാരം ഉടനുടൻ അയച്ചു കൊടുപ്പാൻ സൎവ്വാധികാൎയ്യക്കാർ മുതലായ ഉദ്യോഗസ്ഥന്മാൎക്കു കല്പനകൊടുത്തു. ഇങ്ങനെ പ്രോത്സാഹിപ്പിച്ചതിന്റെ ഫലമായി ശങ്കുണ്ണിമേനോന് പുസ്തകം അടിയറവച്ചതിന്റെ ശേഷം ഉദ്യോഗത്തിൽ നിന്നും പിരിവാൻ സാംഗതിയായി.

ഈ ചരിത്രം എഴുതുവാനുള്ള മുഖ്യോദ്ദേശത്തെ പുസ്തകത്തിന്റെ Title Pageൽ ഗ്രന്ഥകൎത്താവു് ഉദ്ധരിച്ചിട്ടുള്ള ആംഗ്ലേയ കവി (Gray) ഗ്രെ എന്നാളുടെ രണ്ടു ചരണങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ടു്. അതായതു്

"ചാരു ശ്രീപൂണ്ടു പാരം വിമലതകലരും
രത്നമൊട്ടല്ലഗാധം
നീരുള്ളിൽ കൊണ്ടിരുണ്ടുള്ളൊരു കുഴികളില-
ങ്ങാഴി വാഴിച്ചിടുന്നു;
ആരും കാണാതെ പാരിച്ചഴകുടയനിറ-
ത്തോടു വൻകാട്ടുതന്നിൽ
ചേരും കാററിൽ സുഗന്ധം കളവതിനുളവാ-
കുന്നു പൂവിന്നനേകം."

ഈ ചരണങ്ങളിൽ അടങ്ങിയിരിക്കുന്ന തത്വത്തിന്നു തിരുവിതാംകൂർ ചരിത്രം ഒരു ലക്ഷ്യമാണെന്നു ആ ചരിത്ര പുസ്തകം ശ്രദ്ധയോടെ വായിക്കുന്ന എല്ലവൎക്കും ബോദ്ധ്യപ്പെടുന്നതാകുന്നു. ഗ്രന്ഥകൎത്താവു തന്നെ മുഖവുരയിൽ ഇപ്രകാരം പറഞ്ഞു കാണുന്നു.

"തിരുവിതാംകൂർ ചരിത്രത്തിൽ നിന്നു നാം അറിയുന്ന ഒരു പ്രധാനസംഗതി, ഈ രാജ്യം ശക്തിയില്ലാത്ത ഒരു ചെറു രാജ്യമായി തീർന്നിട്ടും പുറമെയുള്ള യാതൊരു സഹായങ്ങളും കൂടാതെ ഈ നാട്ടുകാരുടെ പരാക്രമവും ആയുധ പ്രയോഗവും കൊണ്ടുമാത്രം ഇവിടുത്തെ രാജാക്കന്മാർ ഈ നൂററാണ്ടിന്റെ ആരംഭം വരെ ഈ രാജ്യത്തിന്റെ വിസ്തീർണ്ണതയെ വർദ്ധിപ്പിക്കാൻ സാധിച്ചുവെന്നുള്ളതാണ്. ഇതിൽനിന്നു തിരുവിതാംകൂറിലെ സ്വദേശികൾ ഈ രാജ്യത്തിൽ ആദായം, നാഗരികം, സൈനികം എന്നിങ്ങനെയുള്ള രാജ്യഭരണത്തിന്റെ എല്ലാ ശാഖകളെയും ഭരിക്കുന്നതിനു ഏററവും ശേഷിയുള്ളവരാകുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. പാശ്ചാത്യ വിദ്യാഭ്യാസമോ പരിഷ്കാരമൊ ഇൻഡ്യയിൽ കടന്നിട്ടില്ലാത്ത പഴയ കാലത്തിൽ കൂടിയും തിരുവിതാംകൂറിലെ രാജാക്കന്മാരും, രാജ്യതന്ത്രജ്ഞന്മാരും രാജ്യഭരണവിഷയത്തിൽ എത്രമാത്രം കീർത്തി സമ്പാദിച്ചു എന്നു ഈ ചരിത്രം കാണിച്ചു തരുന്നതാണ്.,,

സ്വരാജ്യഭരണത്തിനു തിരുവിതാംകൂർകാർ അപരിഷ്കൃതകാലത്തു കൂടി മതിയാവാത്തവരല്ലായിരുന്നു എന്നു വരുമ്പോൾ പരിഷ്കാരത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നു എന്നു വിചാരിച്ചുവരുന്ന ഇക്കാലത്തു ഇദാനീന്തനീയ സംസ്കാരങ്ങളെ ഗാഢമായി ഗ്രഹിച്ചിട്ടുള്ള അനേക സമർത്ഥന്മാർ നാട്ടിൽ തന്നെ ഉള്ള സ്ഥിതിക്കു ഓരോരോ സ്ഥാനത്തേക്കു വേണ്ടുന്നവരെ അന്യരാജ്യത്തുനിന്ന് ഏററുമതി ചെയ്തിട്ടാവശ്യമില്ലെന്നു പറവാനില്ല

ല്ലാ. അയ്യപ്പൻ മാൎത്താണ്ഡപ്പിള്ള, രാമയ്യൻ, രാജാ കേശവദാസ് മുതലായ മഹാന്മാരുടെ പിൻഗാമികളായി വരുവാൻ തക്ക പ്രാപ്തിയുള്ളവർ തിരുവിതാംകൂർ രാജ്യത്തുണ്ടായിട്ടില്ലെന്നോ ഉണ്ടാവുന്നതല്ലെന്നോ വിചാരിക്കുവാൻ മാൎഗ്ഗമില്ല. പക്ഷെ അവരെ കാലാനുസൃതമായ വിധത്തിൽ അഭ്യസിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ഓരോരോ സ്ഥാനങ്ങളിൽ പ്രവേശിപ്പിക്കുകയും വേണമെന്നേ ഉള്ളൂ.

ശങ്കുണ്ണിമേനോന്റെ തിരുവിതാംകൂർ ചരിത്രത്തെ പറ്റി പല മഹാന്മാരും ശ്ലാഘിച്ചു കാണുന്നുണ്ട്. വിശാഖം തിരുനാൾ തിരുമനസ്സ്കൊണ്ടു ഒരു തിരുവെഴുത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു:—

My dear sir,

I duly rececived your note of the 8th instant and am glad to learn you are in the enjoyment of good health. With much pleasure I received a copy of the Travancore History from your son from Madras. I need scarcely tell you with what great interest I have been reading the same. I was tempted to read the last two reigns first of all, but now I am reading from the beginning. It is very seldom we would find in one volume like this so much reliable information. As you might have heard, I am going to Peermade ...........

I remain, yours very sincerely,

(Sd.) Rama Varma.

13 Feb 1879.

ഈ പുസ്തകത്തെപ്പററി ഇൻഡോർ മഹാരാജാവിന്റെ മന്ത്രി മിസ്റ്റർ രഘുനാഥരായർ എഴുതിയിരുന്ന എഴുത്തു കാണ്ക.

Indore.
27th Dec. 1878.

My dear Sir,

I beg to acknowledge the receipt of your kind note of the 21st instant and of the two copies of your History of Travancore. The work was so interesting that I have already gone through it. I feel exceedingly obliged to you for your kindness in sending a copy to me. The second copy I have sent to His Highness the Maharaja Holkar. I have no doubt that His Highness will be glad to receive it with thanks to you. In my opinion it is an excellent work and will answer many useful purposes. I congratulate the Maha Raja of Travancore upon having a Dewan Peishcar who can write this history of his kingdom. Wishing you still greater success as an author.

I remain,
My dear Sir,
Yours very truly,
R. Regunatha Row.

കല്പനപ്രകാരം ഗവൎമ്മെന്റിൽനിന്നും ഈ ചരിത്രത്തിന്റെ നൂറു പ്രതി വിലക്കുവാങ്ങി പള്ളിക്കൂടം

ഡിപ്പാൎട്ടുമെണ്ടിലേക്ക കൊടുത്തു. ഇതിനെ സംബന്ധിച്ചു ദിവാൻജി മെനവന്ന അയച്ച എഴുത്തു ഇപ്രകാരമായിരുന്നു.

Trivandrum
9th January 1879.

My dear Sir,

I beg to inform you that His Highness the Maha Raja has been pleased to sanction the purchase of 100 copies of your History of Travancore. I request therefore you will be good enough to arrange to send the same to me and forward a bill from yourself or the publishers for payment.

I am, my dear Sir,
Yours faithfully
(Sd) N. Nanu Pillay

To,

M. R. Ry.
P. Shangunni Menon,
Dewan Peishcar.

ഇൻഡ്യയിലും ഇംഗ്ലാണ്ടിലുമുള്ള പല വൎത്തമാനപത്രങ്ങളും ചരിത്രത്തിന്റെ ഗുണദോഷ നിരൂപണം ചെയ്തു അതിനെപ്പററി ശ്ലാഘ്യമായ വിധം അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇംഗ്ലാണ്ടിൽ 'The Times, The Saturday Review, മുതലായ പത്രങ്ങളും സ്കാട്ലണ്ടിൽ 'The Scots-man- എന്നപത്രവും ഇൻഡ്യയിൽ The Madras Mail, The Madras Times,

The Madras Standard, The Indian Tribune The Western Star, The Cochin Argus മുതലായ പത്രങ്ങളും ഗുണദോഷ നിരൂപണം ചെയ്തു ഗ്രന്ഥകർത്താവിനെ ശ്ലാഘിച്ചും അഭിനന്ദിച്ചും അഭിപ്രായപ്പെട്ടു.

എന്നാൽ ഇതിന്നെതിരായി ചില ദോഷാഭിപ്രായങ്ങൾ ഉണ്ടായിട്ടില്ലെന്നില്ല റവറണ്ട് എസ്. മെററിയർ എന്ന പ്രൊട്ടസ്റ്റൻറു പാദ്രി അദ്ദേഹത്തിൻെറ 'Native Life in Travancore' എന്ന പുസ്തകത്തിൽ ചില ദുഷ്യപ്രഖ്യാപനങ്ങൾ പുറപ്പെടുവിച്ചു കാണുന്നുണ്ടു്. ഒരു ക്രസ്ത്യൻ ഉപദേഷ്ടാവിൻെറ നിലയിൽ അദ്ദേഹത്തിൻെറ അന്തരംഗത്തിന്നു തീരെ വിപരീതമായ് തിരുവിതാംകൂർ ചരിത്രകർത്താവു ചില അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതിനെ സഹിയാഞ്ഞു സംഗതികളെ മുഴുവൻ ഗ്രഹിക്കാത്തതയോ തൻെറ മനസ്സമാധാനത്തിന്നു വേണ്ടി മാത്രമൊ എഴുതിക്കൂട്ടിയിട്ടുള്ള ദോഷാരോപണങ്ങളെപ്പററി ചിന്തിച്ചിട്ടാവശ്യമില്ലാത്തതിനാൽ അതിലേക്കു ഇവിടെ തുനിയുന്നില്ല. എന്നാൽ ചില പ്രധാന ചരിത്രസംഗതികളെക്കുറിച്ചു ചെയ്തിട്ടുള്ള ആക്ഷേപങ്ങളെ വിചിന്തനം ചെയ്യുന്നതു ചരിത്രാന്വേഷികൾക്കു ഉപകാരപ്രദമായി വരുന്നതുകൊണ്ടു അതിന്നുമാത്രം ഒരുമ്പെടുന്നു.

വേണാട്ട് അല്ലെങ്കിൽ തിരുവിതാംകൂർ രാജസ്ഥാനം പുരാതനകാലംമുതൽക്കെ ഉള്ളതാണെന്നും അതിൻെറ മൂലം ചേരരാജ്യമായിരുന്നു എന്നും തിരു

വിതാംകൂർ രാജാക്കന്മാർ പൂർവ്വചേരകുടുംബത്തിന്റെ ഇന്നത്തെ പ്രതിനിധികളാണെന്നും വേണാട്ടു രാജകുടുംബം കോലം പെരിമ്പടപ്പ് രാജകുടുംബങ്ങളെപ്പോലെ ജാതിയിൽ സോമവംശക്ഷത്രിയരാണെന്നും ശങ്കുണ്ണിമേനോൻ തിരുവിതാംകൂർ ചരിത്രത്തിന്റെ ഒന്നാമദ്ധ്യായത്തിൽ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

മെററിയർസായ്പിന്റെ പക്ഷം ഈ അഭിപ്രായം മുഴുവനും അബദ്ധമാണെന്നും അതിനു യാതൊരടിസ്ഥാനമില്ലെന്നും രാജസേവയ്ക്കും ഉദ്യോഗസംബന്ധമായും മററും തന്റെ അഭിവൃദ്ധിയ്ക്കും വേണ്ടി മാത്രം രാജഭൃത്യനായ ഗ്രന്ഥകർത്താവു് ഒരു സ്തുതിപാഠകനെപ്പോലെ ഈ വിധം പ്രതിപാദിച്ചിട്ടുള്ളതാണെന്നുമാണു്. ഗ്രന്ഥകർത്താവിന്റെ ഉദ്ദേശത്തെപ്പററിയും മററും പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായം സായ്പിനുള്ള സ്വതസ്സിദ്ധമായ ഗുണം ഹേതുവായിട്ടാണെന്നു വിചാരിക്കുന്നതിനാൽ അതിനെപ്പററി ഇവിടെ ചിന്തിക്കുന്നില്ല. ചരിത്രസംഗതികളുടെ വാസ്തവത്തെപ്പററി മാത്രം ചിന്തിച്ചാൽ മതിയാവുന്നതാണു്. മെററിയർ സായ്പിന്റെ അഭിപ്രായങ്ങൾക്കാധാരമായി സായ്പ് കാണിക്കുന്ന പ്രമാണങ്ങൾ (1) പൊതുജനസമ്മതം. (2) പേർ വെളിപ്പെടുത്താത്ത ഒരു ബ്രാഹ്മണൻ സായ്പിനു എഴുതിക്കൊടുത്തിട്ടുള്ളതും "ധർമ്മരാജ്യം" (Land of Charity) എന്ന നാമധേയത്തിൽ സായ്പ് രചിച്ചിട്ടുള്ള പുസ്തകത്തിൽ അടങ്ങിയതുമായ ഹിരണ്യഗർഭത്തെ പററിയുള്ള വിവരണം ഇതുകളാകുന്നു. ഇവ രണ്ടും ഒരു ചരിത്ര സംഗതിയെ

യോ സംഭവത്തെയോ സ്ഥാപിപ്പാൻ മതിയായതൊ സ്വീകാരയോഗ്യമായതോ ആയ തെളിവല്ലെന്ന ഏവക്കും ബോദ്ധ്യപ്പെടുന്നതാകുന്നു.

മെററിയർ സായ്പിൻെറ ചരിത്രാന്വേഷണത്തിൽ കിട്ടിയ അറിവു തിരുവിതാംകൂർ രാജസ്ഥാനത്തിൻെറ ഉല്പത്തി ചേരമാൻ പെരുമാളാൽ അദ്ദേഹത്തിൻെറ നായർ ഭാൎയ്യയിലുള്ള മക്കൾക്ക ഒരു ഭൂഖണ്ഡം സമ്മാനം കൊടുത്ത വഴിക്കാണെന്നും, ഇന്നുള്ള രാജകുഡുംബം ആ മക്കളുടെ സ്ത്രീവഴി സന്തതികളാണെന്നും അവർ ജാതിയിൽ ശൂദ്രരാണെന്നും ഹിരണ്യഗർഭദാനം ചെയ്തു രാജ്യം ഭരിക്കുന്ന രാജാവു് ജാതിയിൽ ഉൽകൃഷ്ടതയെ പ്രാപിക്കുന്നു എന്നുംമററുമാണ്. മരുമക്കത്തായ സമ്പ്രദായപ്രകാരം അവർ ചേരമാൻ പെരുമാളുടെ വംശത്തിൽ പെട്ടവരായിവന്നതല്ലാ എന്ന[1] പറയേണ്ടതില്ലല്ലൊ.

തിരുവിതാംകൂർ ചരിത്രകൎത്താവിൻെറ അഭിപ്രായത്തിന്നാസ്പദമായ പ്രമാണങ്ങളും സംഗതികളും മററും ചരിത്രത്തിൻെറ ഒന്നാമദ്ധ്യായത്തിൽ വിസ്താരമായി എടുത്തു കാണിച്ചിട്ടുള്ളതിനാൽ ഇവിടെ പ്രവിതചൎവ്വണം ചെയ്യിട്ടാവശ്യമില്ല. ചരിത്രം എഴുതിയ കാലത്തിന്നശേഷം നമ്മുടെ അറിവിൽ വന്നിട്ടുള്ളതും ഗ്രന്ഥകൎത്താവിൻെറ അഭിപ്രായങ്ങളെ ബലപ്പെടുത്തുന്നതുമായ ചില സംഗതികളെ മാത്രം ചിന്തിക്കാം. അതോടുകൂടി മെററിയർ സായ്പിൻെറ അഭി

1. The Land of Charity. Native Life in India.

പ്രായവും അതിന്നാസ്പദമാക്കിയിട്ടുള്ള സംഗതികളും നിരൂപിക്കാം.

വേണാട്ട അല്ലെങ്കിൽ തിരുവിതാംകൂർ രാജസ്ഥാനത്തിന്റെ ആഗമം ചേരമാൻ പെരുമാളാൽ അദ്ദേഹത്തിന്റെ ശൂദ്രഭാര്യയിലുണ്ടായ മക്കൾക്ക് ഒരു ഭൂഖണ്ഡം കൊടുക്കപ്പെട്ട വഴിക്കാണെന്നുള്ള അഭിപ്രായത്തെ കുറിച്ചു ഒന്നാമതായി ചിന്തിക്കാം.

വേണാട്ട രാജവംശത്തിന്റെ ഉല്പത്തിയെപ്പററി പല വിധത്തിലുള്ള കഥകളും പറഞ്ഞുകാണുന്നുണ്ട്. ബ്രഹ്മാണ്ഡപുരാണത്തിന്റെ ഒരു ഭാഗമാണെന്നു പറയുന്ന 'കേരളമാഹാത്മ്യ'ത്തിൽ വഞ്ചിരാജവംശം അല്ലെങ്കിൽ 'തൃപ്പാദ' (തൃപ്പാപ്പൂർ) സ്വരൂപം ശ്രീപരശുരാമമഹർഷിയാൽ ദക്ഷിണകേരളത്തിൽ സ്ഥാപിക്കപ്പെട്ടതാണെന്നു പറയുന്നു

പുരാതന കേരള ചരിത്രത്തെ പ്രതിപാദിക്കുന്നതായ ഇനി ഒരു ഗ്രന്ഥമുള്ളതു് 'കേരളോൽപത്തി'യാണ്. അതിൽ ഒടുവിലത്തെ ചേരമാൻപെരുമാൾ മതഭ്രഷ്ടനായി ഇസ്ലാം സ്വീകരിച്ചു ഹജ്ജിനു (മക്കത്തേക്ക്) പോയപ്പോൾ കേരള രാജ്യത്തെ ഇപ്പോളുള്ള ഓരോ സ്വരൂപങ്ങൾക്കും വിഭജിച്ചു കൊടുത്തു എന്നു പറയുന്നു. ഇസ്ലാം സ്വീകാരവും മക്കയാത്രയും വാസ്തവമല്ലെന്നുള്ളതു് മറെറാരു സന്ദർഭത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.[2]

2. Cheraman Perumal—His alleged conversion to Mahomedanism and the Mecca Pilgrimage—The Malabar Quarterly Review Vol. I. Page 251.

പെരുമാളുടെ മക്കയാത്രയും വേണാട്ടുവംശ സ്ഥാപനയും ഒരു ബലപ്പെട്ടവക്ഷ്യമായി മിസ്റ്റർ ലോഗൻ, മിസ്റ്റർ മെററിയരെ പിൻതുടന്നു എന്നു് ശ്രീമാൻ നാഗമയ്യാ സ്റ്റേററു മാന്യുവലിൽ പറയുന്നു, ഒരു പ്രത്യേക സംഗതി എടുത്തു കാണിക്കുന്നുണ്ടു്. തിരുവിതാംകൂർ മഹാരാജാക്കന്മാർ അവരുടെ സിംഹാസനാരോഹണത്തിങ്കൽ ശ്രീപത്മനാഭസ്വാമി സന്നിധിയിൽ വച്ചു് ഉടവാൾ സ്വീകരിക്കുന്ന സമയം "മക്കത്തേക്കു എഴുന്നള്ളിയ അമ്മാമൻ തിരിയെ എഴുന്നള്ളുന്നതുവരെ ഈ വാൾ ഞാൻ സൂക്ഷിച്ചു കൊള്ളാം." എന്നു സത്യം ചെയ്യുന്ന[3] നടപ്പു് ഇപ്പോഴും ഉണ്ടു് എന്നു പറയുന്നു. ഇതിന്റെ വാസ്തവം ഗ്രഹിക്കുവാൻ വേണ്ടി പരേതനായ മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ മുഖാന്തിരം ഞാൻ നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിലെ തിരുമുൻപാകെ ഒരപേക്ഷ ചെയ്തു. അതിന്നു് ആ വഴിക്കു തന്നെ ഇപ്രകാരം ഒരു മറുപടി കിട്ടി.

"ഈ കഥ മിസ്റ്റർ ലോഗന്നു് എവിടെ നിന്നു കിട്ടി എന്നു നമുക്കറിഞ്ഞുകൂടാ. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽ നിന്നു നമുക്കു ഉടവാൾ കിട്ടിയപ്പോൾ 'മലബാർ മാന്യുവലിൽ' കാണുന്നപ്രകാരം

---

3. Manual of Malabar District Madras Reprint Page 233.
Travancore State Manual. Vol. I Page 225.

ഒരു സത്യവാചകം നാം പറയുക ഉണ്ടായില്ല. മുമ്പിരുന്ന മഹാരാജാക്കന്മാർ ഇതുപോലെ ഒരു സത്യവാചകം പറഞ്ഞതായി നാം കേട്ടിട്ടുമില്ല.'' തിരുവിതാംകൂർ സ്റ്റേറ്റുമാന്വലിൽ ശ്രീമാൻ നാഗമയ്യാ ഈ തിരുവെഴുത്തിനെ ഉദ്ധരിച്ചിട്ടുണ്ട്.[4] ഇങ്ങിനെ ഒരു സത്യവാചകം പറവാൻ സംഗതിയില്ലെന്നുള്ളതു് വിശദമാണ്. തിരുവിതാംകൂർ രാജവംശം പെരുമാളുടെ മരുമക്കംവഴിക്കുള്ളതാണെങ്കിൽ മക്കത്തേക്കു എഴുന്നള്ളിയ "അമ്മാവന്റെ" വരവു കാത്തിരിക്കാൻ ഇടയില്ലല്ലോ.

ഇനി പ്രസ്തുത പെരുമാൾ ആരായിരുന്നു എന്നു വിചാരിക്കാം. അദ്ദേഹം ഒടുവിലത്തെ പെരുമാളായിരുന്നു എന്നു പറയുന്നു. ചേരമാൻ പെരുമാൾ എന്നതു ഒരു സ്ഥാനപ്പേർമാത്രമാണ്. ഒരാളുടെ പേരല്ല. 'പതിററിപ്പത്തു' 'അകനാനൂറു' 'പുറനാനൂറു' മുതലായ തമിഴ് സാഹിത്യങ്ങളിൽ പല ചേരമാൻ പെരുമാക്കന്മാരുടെ പേരുകൾ പറഞ്ഞു കാണുന്നുണ്ടെങ്കിലും പുരാതന രേഖകളെക്കൊണ്ടു മൂന്നാളുടെ പേർ മാത്രമേ അറിയുന്നുള്ളൂ. അതായതു സ്ഥാണുരവി, വീരരാഘവരവി, ഭാസ്കരരവിവർമ്മൻ.

സുറിയാനി ക്രിസ്ത്യാനികൾ വക കോട്ടയം രേഖകളെ ശ്രീമാൻ ഗോപിനാഥറാവു കൂലങ്കഷമായി പരിശോധിച്ചു 'സ്ഥാണുരവി'യുടെ കാലം ഉദ്ദേശം

4· Ibid.

ക്രി. അ. ൯-ാം ശതാബ്ദത്തിന്റെ അവസാനമോ, പത്താംശതാബ്ദത്തിന്റെ ആദിയിലൊ[5] ആയിരിക്കണമെന്നു വ്യവസ്ഥപ്പെടുത്തിയിരിക്കുന്നു. ഈ ശാസനത്തിൽ വേണാട്ടു രാജാവിനെ 'അയ്യ നടികൾ തിരുവടി' എന്നു പറയുന്നു. അവിട്ടത്തെ അനുമതിയോടുകൂടി ഈ അടിപ്പേറുണ്ടായി.

"വീരരാഘവപ്പെരുമാളാൽ ഇരവികൊറ്റന്നു കൊടുക്കപ്പെട്ട താമ്രശാസനത്തിന്റെ കാലം ക്രി. അ. ൭൭൪-ാമാണ്ടു ആയിരിക്കണമെന്നു ഡാക്ടർ ബർണൽ അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും ശ്രീമാൻ വെങ്കയ്യർ ഈ ശാസനത്തിൽ കാണുന്ന അക്ഷരങ്ങളെ മററു പലരേഖകളിൽ കാണുന്നതുകളോടുകൂടി ഒത്തുനോക്കി പരിശോധിച്ചതിൽ വീരരാഘവന്റെ കാലം ക്രി. അ. ൧൪-ാം നൂററാണ്ടിന്നു മുമ്പായി വരുവാൻ മാർഗ്ഗമില്ലെന്നു അഭിപ്രായപ്പെട്ടിരിക്കുന്നു.[6] ഈ അഭിപ്രായത്തോടു ഡാക്ടർ കീൽഹാറനും യോജിക്കുന്നു. ഇതിൽ വേണാട്ടുരാജാവിനെ സാക്ഷിവച്ചു കാണുന്നുണ്ട്.

---

5. Travancore Archæological Series. Part II Page 62. അയ്യനടികൾ തിരുവടി എന്നതു വേണാട്ടു രാജാക്കന്മാരുടെ ഒരു സ്ഥാനപ്പേരാണ്. Some early sovereigns of Travancore. Part I. Professor Sundaram Pillay M. A.

(6) Epigraphia Indica. Vol. IV p. 293.

ഭാസ്കരരവിവർമ്മന്റെ ലേഖകളിൽ ആദ്യമായി കണ്ടുകിട്ടിയതു് ജൂതന്മാൎക്കു നൾകപ്പെട്ട ശാസനമാണു്. ഇതു് ക്രി. അ. ൮-ാം ശതാബ്ദത്തിന്റെ ആദിക്കുണ്ടായതായിരിക്കണമെന്നു ഡാക്ടർ. ബർണൽ ഗുണ്ടർട്ടുമുതലായവർ അഭിപ്രായപ്പെട്ടു[7]. എന്നാൽ ഇയ്യിടെ ഈ പെരുമാളുടെവക പല ശിലാലേഖകളും മററു ഒരു താമ്രശാസനവുംകൂടി കണ്ടുകിട്ടിയിട്ടുണ്ടു്. ഇദ്ദ കറംഉണ്ടായകാലത്തെ അതാതു ശാസനത്തിൽ കാണിച്ചിട്ടുണ്ടു്. രണ്ടാമത്തെ തിരുനെല്ലിശാസനത്തിലെ ഗ്രഹനിലകളെ ഗണിച്ചതിൽ ഭാസ്കരരവിവർമ്മൻ രാജ്യഭാരം ആരംഭിച്ചതു് ക്രി. അ. ൯൭൮-ൽ ആയിരുന്നു എന്നും അദ്ദേഹം ക്രി. അ. ൧൦൩൬ വരെ എങ്കിലും രാജ്യം ഭരിച്ചിരുന്നു എന്നും കാണുന്നു[8]. ജൂതന്മാരുടെ ലേഖയിലും[9] തൃക്കൊടിത്താനം ശിലാലേഖകളിലും[10] വേണാട്ടടയ ഗോവർദ്ധനൻ മാർത്താണ്ഡൻ" എന്നു തിരുവിതാംകൂർ രാജാവിന്റെ പേർ പറഞ്ഞു കാണുന്നുണ്ടു്.

---

(7) Indian Antiquary. Vol. III p. 334.
Caldwell-Comparative Grammar of the Dravidian Languages. Introduction Ed. 1875 p. 89.

(8) Travancore Arch. Series. Page 32.

(9) Epigr. Ind. Vol. III p. 69.

(10) Travancore Arch. Series Part II. Inscriptions A & E. pp. 33—40.

ഒടുവിലത്തെപെരുമാൾ ഭാസ്കരരവിവർമ്മനായിരുന്നു എന്നാണു് മലയാളികൾ വിചാരിച്ചുവരുന്നതു്.[11] അതു ശരിയായിരുന്നാലും അല്ലെങ്കിലും ഒടുവിലത്തെ പെരുമാളുടെ കാലത്തിനു് എത്രയോ മുമ്പുതന്നെ വേണാട്ടുരാജാക്കന്മാർ, പെരുമാക്കന്മാരുടെ കീഴിലായിട്ടായിരിക്കാം രാജ്യം ഭരിച്ചിരുന്നു എന്നുകാണുന്നുണ്ടു്. അപ്പോൾ ആ രാജവംശത്തിന്റെയും രാജസ്ഥാനത്തിന്റെയും ഉത്ഭവം ഒടുവിലത്തെ പെരുമാൾ മുതൽക്കാണെന്നു പറയുന്നതു് ശരിയായിരിക്കുവാൻ പാടില്ല.

കൊല്ലം ൧൪൯-ാമാണ്ടിൽ വേണാട്ടു വാണിരുന്ന ശ്രീവള്ളവൻ (ശ്രീവല്ലഭൻ) കോത (ഗോദ) എന്നു പേരായ രാജാവിന്റെ കാലത്തുണ്ടായ മാമ്പിള്ളിതാമ്രശാസനം[12] കൊണ്ടും കാലം വയ്ക്കാത്തതായ തിരുവായ്വണ്ടൂർ ശിലാരേഖകളെക്കൊണ്ടും[13] വേണാട്ടു രാജവംശവും രാജസ്ഥാനവും ഭാസ്കരരവിവർമ്മന്റെ കാലത്തും അതിനുമുമ്പും ഉണ്ടായിരുന്നു എന്നു് നിസ്സംശയമായി പറയാം. മാമ്പിള്ളിരേഖയുടെ കാലത്തു് രാജാവു കൊല്ലത്തും പൂങ്കാവനത്തിൽ കോയിക്കൽ ഇരിക്കുകയായിരുന്നു.

പ്രസിദ്ധമഹാകവി കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാനാൽ "ചരിത്രസാമഗ്രികളുടെ ഇടയിൽ ഒരു

(11) Travancore State Manual. Vol. I p. 227, Keralam p. 90, Sloka 135.

(12) & (13) Trav. Arch Series Pt. II pp. 22-24

പ്രധാനസ്ഥാനം കൊടുക്കത്തക്കവയായ് ഐതിഹ്യങ്ങളെ കിട്ടിയടത്തോളം ശേഖരിച്ചു ഒരു കാവ്യരൂപേണ റിക്കാർഡാക്ക''പ്പെട്ട 'കേരളം' എന്ന കാവ്യത്തിൽ വേണാട്ടുസ്വരൂപം പെരുമ്പടപ്പു കോലസ്വരൂപങ്ങൾപ്പോലെ മുട്ടവിലത്തെ (ഭാസ്കരരവിവർമ്മ) ചേരമാൻ പെരുമാളുടെ സ്വഹോദരീസന്താനങ്ങളാണെന്നു പറയപ്പെടുന്നു. ഈ മൂന്നുസ്വരൂപങ്ങളിൽ തെക്കുംവടക്കുമുള്ള കോലം വേണാട്ടുസ്വരൂപങ്ങൾക്കു മുമ്പുതന്നെ രാജ്യഭരണമുണ്ടായിരുന്നു എന്നും അവരുടെ വംശം അന്യംവന്നപ്പോൾ പെരുമാൾ തന്റെ രണ്ടു സഹോദരിമാരെ അവിടെക്കു ദത്തുകൊടുക്കുക മാത്രമാണു ചെയ്തതു് എന്നും മൂന്നാമത്തെ സഹോദരിയെ പെരുമ്പടപ്പു സ്വരൂപത്തിൽ തന്റെ അവകാശിയാക്കികല്പിച്ചു എന്നും പറഞ്ഞുകാണുന്നു.[14]

ഈ കാവ്യത്തിൽ ശേഖരിച്ചുവച്ചിട്ടുള്ള ഐതിഹ്യങ്ങളെക്കൊണ്ടു കോലം വേണാട്ടു രാജവംശം ചേരരാജവംശത്തിൽപ്പെട്ടതാണെന്നു വരുന്നു.[15] ഇതു ശരിയായിരിക്കാമെന്നുള്ളതിനു ഉതകുന്നതായി അറിവിൽ കിട്ടിയിട്ടുള്ള ചിലലക്ഷ്യങ്ങളെ വഴിയേ പ്രസ്താവിക്കുന്നതാണു്.

വേണാട്ടു, പെരിമ്പടപ്പു, കോലം ഈ രാജവംശങ്ങൾ അടുത്ത സംബന്ധികളാണെന്നു മേൽചേ

---

(14) Keralam ൪-ാംസർഗ്ഗം ൨,൩,൪ ൧൩, ൧൬, ൧൭ ശ്ലോകങ്ങൾ

(15) ടി ൩-ാംസർഗ്ഗം ൬൭, ൻ൦, ൧൦൨ ശ്ലോകങ്ങൾ

ത്താഐതിഹ്യങ്ങൾ കൊണ്ടുകാണുന്നു. തെക്കും വടക്കും ഉള്ളവർ തമ്മിൽ ഇന്നും പക ആചരിച്ചു വരുന്നുണ്ട്. എന്നാൽ പെരുമ്പടപ്പും മററു രണ്ടു രാജവംശങ്ങളും തമ്മിൽ ഇപ്രകാരം പക ആചരിച്ചുവരുന്നില്ല; കോലസ്വരൂപത്തിൽ നിന്നു വേണാട്ടിലേക്കു ദത്തുവയ്പ്പും ചെയ്യുന്നുണ്ട്. പെരിമ്പടപ്പിൽ നിന്നു ൨൱൫ കൊല്ലത്തിന്നുമുമ്പ് അതും ഉണ്ടായിട്ടുണ്ട്. ഒരു വംശത്തിൽപെട്ട രണ്ടു കുടുംബക്കാർ തമ്മിലുള്ള പകസംബന്ധം കാലക്രമംകൊണ്ട് തേഞ്ഞുമാഞ്ഞ് ഒടുവിൽ തീരെ ഇല്ലാതാവുന്നത് നമുക്കനുഭവസിദ്ധമാണല്ലോ. ഇതിനെ പററി ചില ലക്ഷ്യങ്ങൾ കാണ്മാനുള്ളതിനെ വഴിയെ പ്രസ്താവിക്കാം.

ഈ വക ഐതിഹ്യങ്ങൾക്കു യാതൊരാസ്പദവുമില്ലെന്നു വിചാരിക്കുന്നതു കുറെ സാഹസമായിരിക്കും. വാസ്തവസംഭവങ്ങളെ ഓരോ കവികൾ അവരവരുടെ ആശയംപോലെ രൂപഭേദപ്പെടുത്തി അർത്ഥവാദമായി 'കേരളമാഹാത്മ്യം,' "കേരളോൽപ്പത്തി', 'കേരളവിശേഷമാഹാത്മ്യം,' 'കേരളം' മുതലായ ഗ്രന്ഥങ്ങളിലടങ്ങിയ ഐതിഹ്യങ്ങളുടെ ആകൃതിയിൽ ആക്കിതീർക്കുന്ന സമ്പ്രദായം ഒട്ടും അസാധാരണയല്ല. അങ്ങിനെയുള്ള ഐതിഹ്യങ്ങളിൽ വിശ്വാസയോഗ്യതയ്ക്കു പാത്രമാവുന്ന രേഖാലക്ഷ്യങ്ങളാൽ താങ്ങപ്പെടുന്നവയെ വാസ്തവസംഭവങ്ങളായി സ്വീകരിക്കാം.

പോർട്ടുഗീസുകാരുടെ പക്കൽനിന്ന് കൊച്ചീകോട്ട പിടിച്ചെടുത്ത് ഡച്ചുസൈന്യത്തിലെ ഒരുദ്യോഗസ്ഥനും പിന്നെ മലയാളക്കരയിലുള്ള രാജാ

ക്കന്മാരുമായി ചില ഏർപ്പാടുകളും കരാറുകളും ചെ
യ്യാനായി ഒരു ദൂതൻെറ നിലയിൽ ഡച്ചുഗവൺമെ
ൺടുകാരാൽ അധികാരപ്പെടുത്തി മലയാളരാജ്യങ്ങളി
ലേയ്ക്കു അയക്കപ്പെട്ടാളുമായ കാപ്റ്ററൻ ന്യൂഹോഫ്
എന്നാറം അദ്ദേഹത്തിൻെറ സഞ്ചാരവിവരണത്തിൽ
ഇപ്രകാരം പറഞ്ഞുകാണുന്നു. "പുരാതന രാജ
വംശമായ തിരുവിതാംകൂർ രാജാക്കന്മാരുടെ ഉൽപ്പ
ത്തി ആററിങ്കൽ നിന്നാണ്. എന്നാൽ അവകാശി
കളായ പുരുഷസന്താനമില്ലാതായപ്പോറം കൊച്ചി
യിലെ ഒരു രാജകുമാരനെ ആ സിംഹാസനത്തി
ന്മേൽ ഇരുത്തി. ഇപ്പോറം രാജ്യം ഭരിക്കുന്ന രാജാവ്
'രാമൻകോയിൽ' എന്ന കൊച്ചീവംശത്തിൽ നിന്നു
തിരുവിതാംകൂർ രാജാവായിതിരഞ്ഞെടുക്കപ്പെട്ട സ
ന്തതിയാണ്.[16]

കൊച്ചിയിൽ ഡച്ചുഗവർണ്ണരായിരുന്ന വാൺ
ഹെൻറിക്ക് റീഡ് എന്നാറം എഴുതിവച്ചിട്ടുള്ളതും
ഇപ്പോറം തിരുവനന്തപുരത്ത് ഹജൂർകച്ചേരിയിൽ
ഇരിപ്പുള്ളതുമായ ഒരു റിക്കാർഡിൽ തിവിതാംകൂറി
നെപ്പററിഇങ്ങനെപറയുന്നു. "രാജാവ് 'രാമൻകോ
യിൽ" എന്ന കൊച്ചീ (രാജ) വംശത്തിൽ നിന്നും എ
ടുക്കപ്പെട്ട ദത്തുപുത്രനാകുന്നു."[17] വാൺറീഡ് എ
ന്നാറം മട്ടാഞ്ചേരികോവിലകത്തുവെച്ചുണ്ടായ പട

16 Churchills' Collection of voyages and Travels, Vol. II. page 227.
17 Trav. State Manual, Vol. I, p. 305.

യിൽ അന്നു കൊച്ചീരാജ്യം വാണിരുന്ന ഗംഗാധരമഹാലക്ഷ്മി എന്ന രാജ്ഞിയെ ക്ഷേത്രത്തിന്റെ തട്ടിൻമുകളിൽ നിന്നു പിടിച്ചുഡച്ചു ജനറാൽ റീക്ലോഫ് വാൻഗോയൻസിന്റെ സന്നിധിയിൽ ഹാജരാക്കിയതെല്ലാണ്. ഈ ധീരകൃത്യത്തിന്നു് അന്നു് എൻസൈൻ മാത്രമായിരുന്ന വാൺറീഡിന്നു ജനറാൽ ഗോയൻസ് കാപ്ടൻസ്ഥാനംകൊടുത്തു. ഇതുണ്ടായതു് ക്രി. അ. ൧൬൬൩-ൽ ആണു്[18] പിന്നെ ക്രി. അ. ൧൬൭൩ മുതൽ ൧൬൭൭-വരെ അദ്ദേഹം കൊച്ചിക്കോട്ടയിൽ ഗവർണരായിവാണു.[19]

ഗംഗാധരമഹാലക്ഷ്മിഎന്ന രാജ്ഞിയുടെ പ്രധാനമന്ത്രി തിരുവിതാംകൂർ രാജാവിന്റെ സഹോദരനായ 'രാമൻകോവിൽ' ആയിരുന്നു എന്നു അക്കാലത്തും അതിന്നുമുൻപും കൊച്ചിയിലെ കാത്തോലിക്ക് ബിഷോപ്പായിരുന്ന സിബാസ്റ്റിയോണി എന്നാളും പറഞ്ഞുകാണുന്നുണ്ടു്[20]. തൃപ്പൂണിത്തുറെ ഇരട്ടവസ്തുഗ്രന്ഥവരിയിൽ രാജ്ഞിയുടെ മന്ത്രിമാരിൽ 'രാഘവൻ കോയിൽ' എന്നു പേരായി ഒരാൾ ഉണ്ടായിരുന്നതായി[21] പറയുന്നു രാഘവൻ എന്നും രാമൻ എന്നും

18 Tavernier's Travels. Ball's Edition Book I, Chap· 16; Cochin State Manual p. 20·

19 Day's Land of Perumals page 122·

20 First Expedition. India Oriental· Fra Ginsep alias Fra Sebastioni· Cochin State Manual page 87. Note.

21 A Translation of a record—Grandhavari in the State Archieves Cochin Government Press Cochin State Manual. page 92.

ഉള്ളത പൎയ്യായ പദങ്ങളാണെന്ന പറയേണ്ടതില്ലല്ലൊ. ഒരാളുടെ പേർതന്നെ രാമവൎമ്മൻ എന്നും രാഘവവൎമ്മൻ എന്നും പറഞ്ഞുകാണുന്നുണ്ട.

പോൎട്ടുഗീസുകാർ ആദ്യം കൊച്ചിയിൽ വന്നകാലത്തു് രാജ്യം വാണിരുന്നതു് ഉണ്ണിരാമൎക്കോയിൽ തിരുമുൽപ്പാടു്"[22] എന്ന പേരായ ഒരാളായിരുന്നു. ഇതിൽനിന്നു് കൊച്ചിരാജവംശത്തിന്റെ പേർ 'രാമൻകോയിൽ' എന്നാക്കിത്തീൎത്തതായിരിക്കാം. വിജയനഗരം രാജാക്കന്മാരെയും രാജ്യത്തെയും നരസിംഹരായർ എന്ന പ്രസിദ്ധപ്പെട്ട രാജാവിന്റെകാലംമുതൽ പോൎട്ടുഗീസുകാരും അവരെ പിന്തുടൎന്ന ഡച്ചുകാരും ഇംഗ്ലീഷുകാരും 'നരസിങ്ങരാജ്യ'മെന്നും 'നരസിങ്ങ' രാജവംശമെന്നും പേർവിളിച്ചു കാണുന്നുണ്ടു്.[23]

കാപ്റ്റൻ ന്യൂഹാഫും ഗവൎണ്ണർ വാൻറീഡും കൊച്ചിരാജവംശത്തിൽനിന്നും തിരുവിതാംകൂർ രാജവംശത്തിലേക്കുണ്ടായി എന്നുപറയുന്ന ദത്തെ വെള്ളാരപ്പിള്ളി കോവിലകത്തുനിന്നായിരുന്നു. ആ ദത്തുകളസംബന്ധിച്ചു് തിരുവനന്തപുരത്തു് ഹജൂർകച്ചേരിയിൽ സെൻട്രൽവൎണ്ണാക്യുലർ റിക്കാൎട്ടാപ്പീസ്സിൽ ഇരിപ്പുള്ള ഒരു ഗ്രന്ഥവരിയിൽ ഇപ്രകാരം എഴുതികാണുന്നു.

"കൊച്ചിയിൽ വെള്ളാരപ്പിള്ളിയിൽ കോയിൽ പള്ളിക്കോവിലന്മാർ കൂട്ടത്തിൽ നായിനാർ ഉണ്ണി

22 കേരളപഴമ. page 22.
23 Major's India in the Fifteenth century.

കേരളവർമ്മരായ ചെതുങ്കനാട്ട (ജയതുംഗനാട്-ജയസിംഹനാട്ട) മൂത്തപണ്ടാരത്തിലെ കൂടപ്പിറന്നവരായ ലക്ഷ്മിഅമ്മപണ്ടാരത്തിലെ മക്കളായ അശ്വതിനാൾ പിറന്ന രാമവർമ്മകൊച്ചപണ്ടാരത്തിലെയും അത്തംതിരുനാളുടയ ആദിത്യവർമ്മകൊച്ചപണ്ടാരത്തിലെയുംകൂടെ ൯൦൯-ാമാണ്ട വൈകാശിമാസം ൧൯-നു-ഞായറിങ്കൽ കോയിക്കൽനിന്നും ദത്തുകൊണ്ടശേഷം മേപ്പടി ആളുകളുടെ പേരമ്മയുടെ മകനായ ഉത്രാടത്തിൽ മുക്കാൽ പിറന്ന രാജാവുകോയിൽ പണ്ടാരത്തിലെ ദത്തുകൊള്ളുവാൻ"

ഈ രണ്ടാമത്തെ ദത്തുണ്ടായത് ൯൦൬-ാമാണ്ട പുരട്ടാശിമാസം (കന്നിമാസം) ൨൦-ാനു-യാണ്. ഈ ദത്തുകളുടെ കാലം ക്യാപ്ടൻ ന്യൂഹാഫ്ും വാൺറീഡും കൊച്ചിയിൽ വന്നതിനടുത്ത് ൨൦ കൊല്ലം മുമ്പായി കാണുന്നസ്ഥിതിക്കും "രാജ്യംഭരിക്കുന്ന രാജാവ് രാമൻ കോയിൽ' എന്ന കൊച്ചീ രാജവംശത്തിൽ പിറന്നതും തിരുവിതാംകൂർ രാജാവായി തിരഞ്ഞെടുക്കപ്പെട്ട സന്തതിയും ആകുന്നു എന്നും ന്യൂഹാഫ് പറയുന്നസ്ഥിതിക്കും ന്യൂഹാഫ് സ്ഥാനാപതിയുടെനിലയിൽ ആ രാജാവിനെ നേരെ കണ്ടറിഞ്ഞിട്ടുള്ള സ്ഥിതിയ്ക്കും ന്യൂഹാഫ്ും വാൺറീഡും രേഖപ്പെടുത്തിവച്ചിട്ടുള്ളത് സമകാലികന്മാരുടെ റിക്കാർട്ടായി വിചാരിക്കണം.

എന്നു മാത്രമല്ല ന്യൂഹാഫിന്റെ സഞ്ചാരവിവരണത്തിൽ മററു ഭാഗങ്ങളെ കൊണ്ടും മുൻപറഞ്ഞ

ത്തുകൾ ഉണ്ടായിട്ടുണ്ടെന്നനുമാനിക്കാം. ഡച്ചുകാരാൽ കൊച്ചിരാജാവായി വാഴിക്കുവാൻ കല്പിക്കപ്പെട്ട ചാഴിയൂർവക മൂത്തതമ്പുരാൻ അവരുടെകൂടെ കളമ്പിൽ നിന്നു വരും വഴി കപ്പലിൽ വച്ച് അസ്വാസ്ഥ്യനാകയാൽ കൊല്ലത്ത് അദ്ദേഹത്തെ ഇറക്കി ന്യൂഹോഫിന്റെ രക്ഷയിൽ അവിടെ താമസിപ്പിക്കേണ്ടതായി വന്നു. ഈ സന്ദർഭത്തിൽ കൊല്ലത്തെ രാജ്ഞിയുടേയും രോഗപീഡിതനായ ചാഴിയൂർ മൂത്തതാവഴി തമ്പുരാന്റേയും ഗാഢമായ നിർബ്ബന്ധത്താൽ ആ തമ്പുരാന്റെ താമസം രാജ്ഞിയുടെ കോവിലകത്തേക്കു മാററി അവിടെ വച്ച് ചികിത്സകൾ ചെയ്തു.[24] തമ്പുരാന്റെ രോഗാവസ്ഥയിൽ അവിടുത്തെ നേരെ ഇത്ര വളരെ താല്പര്യത്തോടുകൂടി കൊല്ലത്തെ രാജ്ഞി തന്റെ കോവിലകത്തു കൊണ്ടുവന്ന് രോഗചികിത്സ ചെയ്ത് രക്ഷിച്ചത് കൊച്ചി രാജവംശത്തിൽപ്പെട്ട വെള്ളാരപ്പിള്ളി കോവിലകത്തു നിന്നു ൮൦൪-ലും ൮൩൭-ലും വേണാട്ടു രാജകുടുംബത്തേക്കു ഞാററുകൾ വച്ചുണ്ടായ ദത്തു കാരണമായിരിക്കണം. ആ ദത്തു ജയതുംഗനാട്ടു ശാഖയുടെ ആവശ്യത്തിനാണെന്നു കാണുന്നുണ്ടല്ലോ. ജയതുംഗനാട്ടു എന്നതു കൊല്ലമാണ്. ദത്തിൽപ്പെട്ട ആളായിരിക്കാം അന്നത്തെ കൊല്ലം രാജ്ഞി. കൊച്ചിയിലെ ഗംഗാധരമഹാലക്ഷ്മി എന്ന രാജ്ഞി

---

24 Mr. John Nieuhoff's voyages & Travels to the East Indies A. D. 1653 to 1670 P.220.

യുടെ പ്രധാന മന്ത്രിയായിരുന്നു എന്ന് ബിഷപ്പ്സിബാസ്റ്റിയോണി പറയുന്ന തിരുവിതാങ്കൂർ രാജാവിന്റെ സഹോദരനായ "രാമൻകോവിൽ" എന്നാരാൾ മുൻപറഞ്ഞ മഠത്തിൽപ്പെടാത്ത വെള്ളാരപ്പിള്ളി കോവിലകത്തെ ഒരു ദേഹവും അന്ന് തിരുവിതാംകൂർ വാണിരുന്ന രാജാവിന്റെ മാതൃസഹോദരി പുത്രനും ആയിരിക്കാം.

കൊച്ചി രാജവംശത്തോടു പുല സംബന്ധമുള്ളതായ വടക്കേ കോവിലകമല്ലാതെ വെള്ളാരപ്പിള്ളിയിൽ വേറെ തമ്പാക്കന്മാരുടെ കോവിലകം ഉണ്ടായിരുന്നതായി അറിവില്ലെന്നും അതല്ലാതെ വേറെ കോവിലകം ഇപ്പോഴും ഇല്ലെന്നും ആ കോവിലകത്തെ പ്രധാന അംഗമായ ഒരു തമ്പാനാൽ അറിയുന്നു.

തിരുവിതാംകൂർ രാജകുടുംബം പൂർവ്വ ചേരരാജാക്കന്മാരുടെ ഇന്നുള്ള സന്തതികളാണെന്ന് ശങ്കുണ്ണി മേനോൻ തിരുവിതാംകൂർ ചരിത്രത്തിൽ സമർത്ഥിക്കുന്നു. ഇന്നുള്ള രാജകുടുംബത്തെ പരമ്പരയായി പുരാതന ചേരകുടുംബത്തോടു സംഘടിപ്പിക്കുന്നതിന് തുടർച്ചയായ തെളിവു ശേഖരിപ്പാൻ ഇപ്പോഴും അത്ര എളുപ്പമില്ലെങ്കിലും തിരുവിതാംകൂർ രാജവംശം ചേരരാജവംശത്തിന്റെ ഇക്കാലത്തെ പ്രതിനിധികളാണെന്നു വിചാരിപ്പാൻ മതിയായ തെളിവുണ്ട്.

പല ഗ്രന്ഥകാരന്മാരും 'ചേരം' 'തിരുവിതാംകൂർ' എന്ന രാജ്യനാമങ്ങളെ വ്യത്യാസം കൂടാതെ തിരിച്ചും മറിച്ചും പര്യായനാമങ്ങളായി ഉപയോഗിച്ചു കാണു

ന്നുണ്ടു. റവറണ്ടു വില്ല്യം ടെയിലർ അദ്ദേഹത്തിന്റെ 'പുരാതനതമിഴ് ചരിത്രകയ്യെഴുത്തു ഗ്രന്ഥങ്ങളുടെ തൎജ്ജമ' എന്ന പുസ്തകത്തിന്റെ മുഖവുരയിൽ 'ചേരം', 'വഞ്ചി', 'തിരുവിതാംകൂർ' എന്ന രാജ്യനാമങ്ങളെ പൎയ്യായ പദങ്ങളെന്നപോലെയാണു ഉപയോഗിച്ചിട്ടുള്ളതു. 'ഏഷ്യയെ സംബന്ധിച്ചുള്ള പുരാതനവിവരാന്വേഷണങ്ങൾ' എന്ന പത്രഗ്രന്ഥത്തിലും അപ്രകാരം തന്നെ കാണുന്നുണ്ടു. പുരാതനതമിഴ് സാഹിത്യങ്ങളിൽ 'വഞ്ചി' എന്നതു ചേരരാജാക്കന്മാരുടെ തലസ്ഥാനനഗരത്തിന്റെയും ചേരരാജ്യത്തിന്റെയും പേരായി പറയുന്നു. ആ പദം ഇപ്പോൾ തിരുവിതാംകൂർ രാജ്യത്തിന്നും രാജവംശത്തിന്നും ഉപയോഗിക്കുന്നു. തിരുവിതാംകൂർ രാജ്ഞിമാരെ 'വഞ്ചിവംശവൎദ്ധിനികൾ' എന്നാണു പറയുന്നതു.[25]

ഡാക്ടർ ഗുണ്ടർട്ടിന്റെ മലയാളനിഘണ്ടുവിൽ ഇപ്പോഴത്തെ തിരുവിതാംകൂർ രാജാക്കന്മാർ ചെരുമാക്കന്മാരുടെ അവകാശികളാണെന്നു പറയുന്നു.

'അച്യുതരായാഭ്യുദയം' എന്ന സംസ്കൃതകാവ്യത്തിൽ വിജയനഗരരാജാവായ അച്യുതദേവരായൻ 'ചേര' അല്ലെങ്കിൽ 'തിരുവടിരാജ്യ'ത്തെ ആക്രമിച്ചു എന്നും ചേരനെ കീഴാക്കി അനന്തശയനത്തോളം (തിരുവനന്തപുരത്തോളം) ചെന്നു എന്നും പറയുന്നു.[26]

---

25. (ലക്ഷ്മീറാണിയുടെ സിംഹാസനാരോഹണത്തെ സംബന്ധിച്ചു ബ്രിട്ടീഷ് ഗവൎമ്മെന്റിലെ പരസ്യം നോക്കുക.

26 Travancore Arch, Part I, page 55.